ഗുളൂചീ=ചിററമൃത്. ആമലകം=നെല്ലിക്ക. ഇവയുടെ നീര് തേൻചേൎത്തു സേവിക്കുക; കൃഷ്ണരംഭാമൂലം=ചെറുകദളിവാഴവേര്. ഇത് അരച്ച് കരിമ്പിൻനീരിൽ, അല്ലെങ്കിൽ ത്രിഫലകഷായത്തിൽ സേവിക്കുക. ഇവ എല്ലാം പ്രമേഹഹരങ്ങളാകുന്നു.

നിശാകതകനെല്ലിക്കാ തെച്ചിപാഠാചോററിഗോപികാഃ ഏകനായകരാമച്ചമേഭിഃ ക്വാഥഃ പ്രമേഹഹാ * ഗോപികാ=നന്നാറിക്കിഴങ്ങ്. ശേഷം സ്പഷ്ടം.

ഏകനായകസംയുക്തം ഷഡംഗാംബു തഥാഗുണം * ഷഡംഗകഷായം ഏകനായകംചേൎത്തു സേവിക്കുക. ഫലം പൂൎവ്വവൽ.

ആകുല്യബ്ദഫലത്രയദ്വിരജനീ ജംബ്വജ്ജുനക്ഷീരിജ ത്വക്പാഠാ കതകാഗ്നിമന്ധഖദിരാംബഷ്ഠാസനേന്ദ്രദ്രുമൈഃ ക്വാഥോ വാരിധികോരകിംശുകസഖൈരേഭിഃ കൃതഃ ശീതളഃ സക്ഷൌദ്രാദ്രിജതുത്ഥചൂൎണ്ണസഹിതഃ സൎവ്വപ്രമേഹാപഹഃ * ആകുലീ=ആവിരക്കുരു. അബ്ദം=മുത്തങ്ങ. ഫലത്രയം=ത്രിഫല. ദ്വിരജനീ=മഞ്ഞളും മരമഞ്ഞളും. ജംബു=ഞാവൽതൊലി. അജ്ജുനം=നീർമരുത്. ക്ഷീരിജം=നാല്പാമരം (ഇവയുടെ തൊലി) പാഠാ=പാടക്കിഴങ്ങ്. കതകം=തേററാമ്പരൽ. അഗ്നിമന്ധം=മുഞ്ഞവേർ. ഖദിരം=കരിങ്ങാലിക്കാതൽ. അംബഷ്ഠാ=വെളുത്ത അമ്പഴം. അസനം=വേങ്ങാക്കാതൽ. ഇന്ദ്രദ്രുമം=ദേവതാരം. വാരിധികോരം=കടൽനര. കിംശുകം=മുരുക്കിൻതൊലി. ഇവ കഷായം ആറിയാൽ തേനും കന്മദവുംചേൎത്തു സേവിക്കുക. എല്ലാ പ്രമേഹങ്ങളും ശമിക്കും.

കതകഖദിരധാത്രീ വൈരിദാൎവ്വീസമംഗാ വിദുലരജനിപാഠാ ചൂതബീജാഭയാബ്ദൈഃ പ്രസവരസസനാഥം തോയമേഭിഃ പ്രസിദ്ധം ഹരതി സകലമേഹാൻ സപ്തരാത്രപ്രയോഗാൽ * കതകം=തേററാമ്പരൽ. ഖദിരം=കരിങ്ങാലിക്കാതൽ. ധാത്രീ=നെല്ലിക്ക. വൈരി=ഏകനായകവേര്. ദാൎവ്വീ=മരമഞ്ഞത്തൊലി. സമംഗാ=പറച്ചുണ്ടവേർ. വിദുലം=കാനാഞ്ഞി. രജനി=വരട്ടമഞ്ഞൾ. പാഠാ=പാടക്കിഴങ്ങ്. ചൂതബീജം=മാങ്ങയണ്ടി. അഭയാ=കടുക്ക. അബ്ദം=മുത്തങ്ങ. ഇവ കഷായം തേൻചേൎത്തു

സേവിക്കുക. ഏഴുദിവസം സേവിച്ചാൽ സകല മേഹങ്ങളും ശമിക്കും.

കിംശുകത്വങ്നിശാധാത്രീ കതകൈസ്സസവൈരിഭിഃ സസിതാസ്ത ക്രപീതാസ്താ ഗുളികാ മേഹനാശനാഃ * കിംശുകത്വക്=കരിമുരിക്കിൻതൊലി. നിശാ=വരട്ടുമഞ്ഞൾ. ധാത്രീ=നെല്ലിക്ക. കതകം=തേററാമ്പരൽ. വൈരി=ഏകനായകത്തിൻവേര്. സിതാ=പഞ്ചസാര. ഇവ അരച്ച് ഗുളികയാക്കി മോരിൽ സേവിക്കുക. പ്രമേഹം ശമിക്കും.

ആകലീകതകകൈരവഗുഞ്ജാ ബീജചൂർണ്ണസഹിതം പരിശുഷ്ഠം ശംഖണസ്യ പിശിതം മധുനാ തൽ സേവിതം ഹരതി മേഹമശേഷം * ആകലീ=കണ്ണാവിരക്കുരു (ശുഷിചെയ്ത്) കതകം=തേററാമ്പരൽ. കൈരവബീജം=ആമ്പലരി. ഗുഞ്ജാബീജം=കുന്നിക്കുരു. ഇവ പൊടിച്ച് ശംഖണപിശിതം=ഞവിഞ്ഞിൻമാംസം. എല്ലാംകൂട്ടി അരച്ചു ഗുളികയാക്കി ഉണക്കി തേനിൽചേർത്തു സേവിക്കുക. എല്ലാ പ്രമേഹങ്ങളും ശമിക്കും.

നീരുരിവൈരിതെളിശുകപുളിംകുരുത്തോൽ മുക്കാ വിളാമ്പശയുമാമ്പലരീ സകാന്താ ചെമ്മൺനിശാദ്വയസിതാ ഹിമമത്തിനീരിൽ സപ്താഹപിഷ്ടമിതു മേഹഗണം നിഹന്തി * നീരുരി=നീരോലിവേര്. വൈരി=ഏകനായകവേര്. തെളി=തേററാമ്പരൽ. ശുകം=പാച്ചോററിത്തൊലി. പുളിങ്കുരുത്തോൽ. മുക്കാ=ത്രിഫല. വിളാംപശ. ആമ്പലരി. കാന്തം=അയസ്കാന്തം. ചെമ്മണ്ണ്=കാവിമണ്ണ്. നിശാദ്വയം=മഞ്ഞളും മരമഞ്ഞളും. സിതാ=പഞ്ചസാര. ഹിമം=ചന്ദനം. ഇവ അത്തിനീരിൽ ഏഴു ദിവസം അരച്ചു ഗുളികയാക്കുക. പ്രമേഹത്തിങ്കൽ ഉത്തമം.

ആദാരീ കാസഹന്ത്രീ ഖദിരകുമുദിനീ വീരഹന്ത്രീ വിശാലാബീജം ശൈരീഷശൌണ്ഡം രജനിയുഗമിദം സർവ്വമന്യോന്യതുല്യം ചതുരഃ കുഷ്ഠഭാഗാ ദ്വിഗുണഘൃതമഥോ ജോംഗകം സർവ്വമേതന്മധ്വാഢ്യം തക്രപീതം വിധമതി വിവിധം വേഗവന്തം പ്രമേഹം * ആദാരീ=കുമുള്ളിൻവേര്. കാസഹന്ത്രീ=പൊന്നാവീരത്തിൻവേര്. ഖദിരം=കരിങ്ങാലിക്കാതൽ. കുമുദിനീ–ആമ്പ

ലരി. വീരഹന്ത്രീ=നീർമരുതിൻതൊലി (ഏകനായകമെന്നു പക്ഷാന്തരം) വിശാലാ=കാട്ടുവെള്ളരിവേര്. ശൈരീഷബീജം=നെന്മേനിവാകക്കുരു. ഗൌഞ്ജബീജം=കന്നിക്കുരു. രജനിയുഗം=മഞ്ഞളും മരമഞ്ഞളും. ഇവ സമം. കുഷ്ഠം=കൊട്ടം. ഇത് നാലു ഭാഗം, അതായത് മുമ്പറഞ്ഞ മരുന്നുകളിൽ ഓരോന്നും എത്രയോ അതിന്റെ നാലിരട്ടി. ജോംഗകം=ഞൊങ്ങണമ്പുല്ല്. ഇത് കൊട്ടത്തിലിരട്ടി. ഇവ പൊടിച്ച് തേൻചേർത്ത് മോരിൽ കലക്കി സേവിക്കുക. കഠിനമായ പ്രമേഹംപോലും ശമിക്കും.

നവരത്തവിട്ടം നല്ല തിന്ത്രിണീഫലവല്കജം ചൂർണ്ണഞ്ച സിതയാ തിന്നാൽ പ്രമേഹാണാം വിനാശനം * നവരത്തവിട് പഞ്ചസാരചേർത്തു സേവിക്കുക. തിന്ത്രിണീഫലവല്കജം ചൂർണ്ണം=പുളിങ്കുരുത്തൊലിയുടെ പൊടി. ഇതും പഞ്ചസാരചേർത്തു സേവിക്കുക. പ്രമേഹം ശമിക്കും.

സപിന്നശുഷ്കാ കുലീചൂർണ്ണ മയസ്കാന്തരജോന്വിതം സിതാമധുയുതം ലിഹ്യാൽ പ്രമേഹാണാം നിവൃത്തയേ * ആകുലീ=ആവീരക്കുരു. ഇത് ശുദ്ധിചെയ്ത് (എരുമച്ചാണകത്തിൽ കിഴികെട്ടി ഏഴരനാഴികനേരം പുഴുങ്ങി കഴുകി പാതിപ്പുമാത്രം എടുക്കുക) പൊടിച്ച് അയസ്കാന്തപ്പൊടിയും ചേർത്തു തേനും പഞ്ചസാരയുംകൂട്ടി ചാലിച്ച് സേവിക്കുക. പ്രമേഹങ്ങൾ മാറും.

ത്രിഫലാത്രിവൃതാചൂർണ്ണം ശിലാജതുസമന്വിതം സക്ഷൌദ്രശർക്കരംദേയം വിരേകാർത്ഥം പ്രമേഹിണാം * ത്രിഫല. ത്രിവൃതാ. ത്രികോല്പക്കൊന്ന. ഇവ പൊടിച്ച് തേനും പഞ്ചസാരയും ചേർത്തു സേവിക്കുക. പ്രമേഹമുള്ളവൎക്ക വിരേചനം ചെയ്യേണ്ടത് ഈ മരുന്നു സേവിച്ചിട്ടുവേണം.

ത്രിജാതം വാഴതിനക്കായും പ്രത്യേകം ശാണസമ്മിതം നെല്ലിശൃംഗിതുകാകൃഷ്ണാഃ പ്രത്യേകം കർഷസമ്മിതാഃ ശിലാജതു പലാന്യഷ്ടൌ തച്ചൂർണ്ണം സസിതാമധു പ്രലിഹ്യാൽ പ്രാതരുത്ഥായ പ്രമേഹഗദശാന്തയേ*ത്രിജാതം=ഏലം എലവംഗം പച്ചില. വാഴതിനക്കായ=വെൾവഴതിനയുടെ കായ. ഇവ മുക്കാലിശ്ശുകഴഞ്ച്. നെല്ലി=നെല്ലിത്തൊലി. ശൃംഗീ=കർക്കടകശൃംഗി. തുകാ=കവ്വ

ന്നൂറ്. കൃഷ്ണാ=തിപ്പലി. ഇവ മുമ്മൂന്നുകഴഞ്ച്. ശിലാജതു=കന്മദം എട്ടുപലം. ഇവ പൊടിച്ച് പഞ്ചസാരയും തേനുംചേൎത്തു രാവിലെ എഴുനീററ ഉടനെ സേവിക്കുക. പ്രമേഹത്തിൽ ഉത്തമം.

കാൎപ്പാസാസ്ഥി പുളിങ്കുരുത്തൊലി വരാ രാമച്ചമാവീരവും വെൺകുന്നിക്കുരുവും വിളാംപശ നിശാ കാന്തം സതോററമ്പരൽ കല്ലിന്മേൽ മദമഭ്രകങ്ങളിവയും കൂട്ടിപ്പൊടിച്ചാദരാ ലത്തിപ്പാലിലരച്ചുരുട്ടിനിയതം തിന്നാൽ പ്രമേഹാപഹം* കാൎപ്പാസാസ്ഥി=പരുത്തിക്കൊട്ട. വരാ=ത്രിഫല. നിശാ=മഞ്ഞൾ. കല്ലിന്മേൽമദം=കന്മദം. ശേഷം സ്പഷ്ടം. പൊടിച്ചു അത്തിപ്പാലിൽ അരച്ചുരുട്ടി സേവിക്കുക. പ്രമേഹം ശമിക്കും.

അംഗദാഹമതിമാത്രമസ്തിചേദ്ദേശകാലബലശക്ത്യപേക്ഷയാ മൂൎദ്ധ്നി ദുഗ്ദ്ധകൃതഃസേചനം തഥാ തക്രധാരയുമഥ പ്രശസ്യതേ* മേൽ അതിയായ ചുട്ടുനീററൽ ഉള്ളപക്ഷം ശിരസ്സിൽ പാൽകൊണ്ടോ തക്രംകൊണ്ടോ ധാരചെയ്യുന്നതു നന്ന്.

നാളികേരോദകം ക്ഷീരം ദൂൎവ്വായാഃ സ്വരസം ഘൃതം തൈലഞ്ച നവനീതഞ്ച സമഭാഗാനി കല്പയേൽ ഇക്ഷുമൂലതുകാതോയ സേവ്യയഷ്ട്യാഹ്വ ചന്ദനം ഉദുംബരസ്യ തോയേന പിഷ്ട്വാത്ര വിനിക്ഷിപേൽ വാതപിത്തോത്തരേ മേഹേ ദാഹപൂൎവ്വജ്വരേ തഥാ * നാളികേരോദകം=എളനീർ. ക്ഷീരം=പാൽ. ദൂൎവ്വാസ്വരസം=കറുകച്ചാറ്. ഘൃതം=നെയ്യ്. തൈലം=എണ്ണ. നവനീതം=വെണ്ണ. ഇവ സമമായി എടുക്കുക. ഇക്ഷുമൂലം=കരിമ്പിൻവേർ. തുകാ=കച്ചുന്നൂറ്. തോയം=ഇരുവേലി. സേവ്യം=രാമച്ചം. യഷ്ട്യാഹ്വം=എരട്ടിമധുരം. ചന്ദനം ഇവ അത്തിനീരിലരച്ചു കല്ക്കംചേൎത്തു കാച്ചുക. വാതപിത്താധികമായ പ്രമേഹത്തിൽ ഉത്തമം.

ആകുലീബീജകതക പാരന്തി മൂലരാത്രിഭിഃ മേഹാരിമൂലാമലക ഭദ്രാകിംശുക വല്കലൈഃ വൃശ്ചീവാംശുമതിചന്ദ്ര ഗോക്ഷുരൈഃ കഥിതേ ജലേ വിദാരിമൂലയഷ്ട്യാഹ്വ ചന്ദനാദ്രിജഗോസ്തനൈഃ ഉൎവ്വാരുബീജചപലാ പത്മാപത്തൂരകോല്പലൈഃ ഏലാസമന്വിതൈരേതൈഃ സമക്ഷീരം പ്രസാധിതം ഘൃതം സിതാ

ഘൃതം പീതം പ്രമേഹാന്തകരം പരം * ആകുലീബീജം=കണ്ടാവീരക്കരു. കതകം=തേററാമ്പരൽ. പാരന്തീമൂലം=വെളുത്ത തെച്ചിയുടെ വേര്. രാത്രി=മഞ്ഞൾ. മേഹാരിമൂലം=ഏകനായകവേര്. ആമലകം=നെല്ലിക്ക. ഭദ്രാ=ചെറുളവേര്. കിംശുകവല്ക്കലം=കരിമുരിക്കിൻതൊലി. വൃശ്ചീവം=തഴുതാമവേര്. അംശുമതീദ്വന്ദ്വം=ഓരിലവേരും മൂവ്വിലവേരും. ഗോക്ഷുരം=ഞെരിഞ്ഞിൽ. ഇവ കഷായത്തിൽ നെയ്കാച്ചുക. കല്ക്കത്തിന്ന് വിദാരീമൂലം=പാൽമുതുക്കിൻവേര്. യഷ്ട്യാഹ്വം=എരട്ടിമധുരം. ചന്ദനം. അദ്രിജം=കാവിമണ്ണ്. ഗോസ്തനം=മുന്തിരിങ്ങ. ഉർവ്വാരുബീജം=വെള്ളരിവിത്ത്. ചപലാ=തിപ്പലി. പത്മാ=ഓരിലത്താമരവേര്. പത്തൂരകം=മീനങ്ങാണി. ഉല്പലം=ചെങ്ങഴിനീർക്കിഴങ്ങ്. ഏലാ=ഏലത്തരി. ഈ നെയ്യിൽ നെയ്യോളം പാലും ചേക്കണം. ഇത് പഞ്ചസാരചേൎത്തു സേവിച്ചാൽ പ്രമേഹം ശമിക്കും.

സ്നുഹ്യർക്കമാതുലുംഗാനാം മൂലം കാരഞ്ജവല്ക്കലം വിപാച്യ തോയേ തൽകാഥം നിശാസ്വരസസംയുതം ഏകനായകതിക്ത്യാഖ്യ കല്ക്കിതം ക്ഷീരസംയുതം സിദ്ധമേതൽ ഘൃതം യോജ്യമാദികാലേ പ്രമേഹിണാം * സ്നുഹി=കള്ളി. അർക്ക =എരുക്ക്. മാതുലുംഗം=മാതളനാരകം (ഇവയുടെ വേര്) കാരഞ്ജവല്ക്കലം=ഉങ്ങിൻതൊലി. ഇവ കഷായത്തിൽ പാലും പച്ചമഞ്ഞളിൻനീരും ചേൎത്തു നെയ്കാച്ചുക. കല്ക്കത്തിന്ന്—ഏകനായകം. തിക്ത്യാഖ്യം=പുത്തരിച്ചുണ്ടവേര്. ഈ നെയ് പ്രമേഹരോഗികൾക്ക് ആദ്യകാലത്ത് ഉത്തമം.

നിശോശീരബലാകാഥേ തൈലമേലാദികല്ക്കവൽ സിദ്ധമഭ്യംഗയോഗേന പിടകാമേഹനാശനം * നിശാ=മഞ്ഞൾ. ഉശീരം=രാമച്ചം. ബലാ=കുറുന്തോട്ടിവേര് ഇവ കഷായത്തിൽ ഏലാദിഗണം കല്ക്കംചേൎത്ത് എണ്ണകാച്ചുക. ഇതു തേച്ചാൽ പ്രമേഹവും അതിലുണ്ടാകുന്ന കുരുക്കളും ശമിക്കും.

ശരാവികാദ്യാഃ പിടകാശ്ശോഫവത്സമുപാചരേൽ അപക്വാവ്രണവൽ പക്വാസ്താസാം പ്രാഗ്രൂപ ഏവ തു ക്ഷീരിവൃക്ഷാംബു

പാനായ ബസ്തമൂത്രഞ്ച ശസ്യതേ * ശരാവികാദ്യാഃ പിടകാഃ=ശരാവിക മുതലായ കുരുക്കളെ. അപകപാഃ=പഴക്കുന്നതിന്നുമുമ്പെ. ശോഫവത്സമുപാചരേൽ=നീരിനേപ്പോലെ ചികിത്സിക്കണം. പകപാഃ=പഴുത്താൽ. വ്രണവത്=വ്രണത്തേപ്പോലെ ചികിത്സിക്കണം. താസാം പ്രാഗ്രൂപ ഏവ=അവയുടെ പൂർവ്വരൂപത്തിങ്കൽ തന്നെ. ക്ഷീരിവൃക്ഷാംബു ബസ്തമൂത്രം ച=നാല്പാമരക്കഷായവും ആട്ടിൻമൂത്രവും. പാനായ ശസ്യതേ=കുടിക്കുവാൻ നല്ലതാകുന്നു. പ്രമേഹത്തെ ആദിയിങ്കൽ ചികിത്സിക്കാതെ ഉപേക്ഷിക്കുന്നപക്ഷം സന്ധിമർമ്മങ്ങളിലും മാംസളപ്രദേശങ്ങളിലും കുരുക്കളുണ്ടാകും. അവയെയാണ് ശരാവിക എന്നു മുതലായി ഇവിടെ പറഞ്ഞത്. (1) ശരാവിക, (2) കച്ഛപിക, (3) ജാലിനി, (4) വിനത, (5) അലജി, (6) മസൂരിക, (7) സർഷപിക, (8) പുത്രിണി, (9) വിദാരിക, (10) വിദ്രധി എന്നിങ്ങിനെ പത്തുപ്രകാരത്തിലാണവ എന്നു കാൺക.

നിംബാമൃതോലമുത്ത ചുക്ക വരട്ടുമഞ്ഞൾ വാശാഫലത്രയപടോലനിദിഗ്ധികാനാം കഷായം സമാക്ഷികപുരം പുലരെ കുടിച്ചാൽ ദേഹേ കുരുത്തകുരു വേരറുമാറുനാളിൽ * മേൽപ്പറഞ്ഞ കുരുക്കളുടെ ചികിത്സ പറയുന്നു—നിംബം=വേപ്പ്. വാശാ=ആടലോടകവേര്. ഫലത്രയം=ത്രിഫല. നിദിഗ്ധികാ=ചെറുവഴുതിനവേര്. ശേഷം സ്പഷ്ടം. ഈ കഷായം തേനും ഗുൽഗുലു(പുരം)വും മേപ്പടി ചേർത്തു സേവിക്കുക.

ഏതച്ച നിംബാദിപയോദ്രുവല്ക്കം കൂട്ടിട്ടുപീതം കുരുശാന്തികാരി*ഈ നിംബാദികഷായത്തിൽ നാല്പാമരത്തൊലി ചേർത്തും സേവിക്ക. ഇതും കുരുക്കൾക്കു ശമനം വരുത്തും.

ഉദകന്ദാമൃതാസേവ്യ ഗോജിഹ്വാ യഷ്ടിചന്ദനൈഃ ഗോപീക്ഷീരിദ്രുമകുള തിലദൂർവ്വാ വിമിശ്രിതൈഃ നവനീതയുതൈർവ്വാപി ശതധൌതഘൃതാപ്ലുതൈഃ ക്ഷീരപിഷ്ടൈഃ സമാലിംപേ ദപകാം പിടകാം ഭിഷക് * ഉദകന്ദാ=ആമ്പലരി. അമൃതാ= ചിററമൃത് സേവ്യം=രാമച്ചം. ഗോജിഹ്വാ=കൊഴുപ്പ. യഷ്ടി=എരട്ടിമധുരം. ചന്ദനം. ഗോപി=നന്നാറിക്കിഴങ്ങ്. ക്ഷീരിദ്രുമകുളം=

നാല്പാമരമൊട്ട്. തിലം=എള്ള്. ദൂർവ്വാ=കറുക. ഇവ പാലിൽ അരച്ചു വെണ്ണയിൽ ചേൎത്തിട്ടോ, ശതധൌതഘൃതത്തിൽ ചേൎത്തിട്ടോ പഴുക്കാത്തതായ കുരുക്കളിൽ പുരട്ടുക.

ഘൃതേന ശതധൌതേന സേകം ദാഹോത്തരാസു ച പിടകാസു പ്രയുഞ്ജീത ലേപാംശ്ചാത്യന്തശീതളൈഃ * ദാഹോത്തരാസു പിടകാസു=ഏററവും ചുട്ടുനീറലോടുകൂടിയ കുരുക്കളിൽ. ശതധൌതഘൃതംകൊണ്ടു ധാരചെയ്യണം. അത്യന്തശീതളൈഃ= ഏററവും തണുപ്പുള്ള മരുന്നുകൾകൊണ്ട്. ലേപാംശ്ച=പുരട്ടുകയും ചെയ്യണം.

സംശോധനഞ്ച കുൎവ്വീത പിടകാസു യഥാബലം * രോഗിയുടെ ശരീരശക്തിക്കനുസരിച്ചു ശോധനവും ചെയ്യണം.

മേഹിനോ യദി ജാതാസു പിടകാസു ഭിഷഗ്വരഃ പ്രായഃ പീഡാകരത്വേന ന കുൎയ്യാദ്രക്തമോക്ഷണം നരസ്യാന്യസ്യ ചേത്തത്തു യഥാവസ്ഥം പ്രയോജയേൽ * മേഹിനോ യദി=പ്രമേഹരോഗിക്കാണെങ്കിൽ. ജാതാസു പിടകാസു=കുരുക്കളുണ്ടായാൽ. രക്തമോക്ഷണം=രക്തമോക്ഷം. ന കുൎയ്യാൽ=ചെയ്യരുത്. അവക്ക് രക്തമോക്ഷണം പീഡാകരമായിരിക്കും. അന്യസ്യചേൽ= പ്രമേഹരോഗിക്കല്ലെങ്കിൽ. യഥാവസ്ഥം പ്രയോജയേൽ=അവസ്ഥപോലെ രക്തം കളയാം.

തിലസരിഷപനെല്ലും ചെമ്പരാവല്ലിമേഘം ത്രിഫലമുളകുചുക്കും മഞ്ഞളും കോദ്രവഞ്ച വിരകുതുടരികമ്പിപ്പാലനന്നാറി നാല്പാ മരമുകുളമുശീരം കംഗുരേതാനുപേതാൻ സമതിലജഘൃതാക്താനൊത്തുനന്നായ്പുരുത്താൽ സ്മൃതമിതൊരുകുഴമ്പേ ജിഷ്ണുരുച്ചൈഃ കുരുണാം ഝടുതി ബത മാന്നേൻ ഞങ്ങളേരണ്ഡബീജം തദപി ച മറവാതേ കൂട്ടുവിൻ വൈദ്യമുഖ്യാഃ * തിലം=എള്ള്. സരിഷപം=കടുക്. മേഘം=മുത്തങ്ങ. കോദ്രവം=വരക്. കുടജം=കുടകപ്പാലവേരിന്മേൽ തൊലി. ഉശീരം=രാമച്ചം. കംഗു= തിന. തിലജം=എണ്ണ. ഏരണ്ഡബീജം=ആവണക്കിൻകുരു. ശേഷം സ്പഷ്ടം. ഈ കുഴമ്പ് കുരുക്കളെ ശമിപ്പിക്കും.

നന്ത്യാർവട്ടം തുരടികുടകപ്പാലനന്നാറിയെന്നീ നാലിൻ

വേർമേൽതൊലിതിലയുതം നെയ്യിലേവം വറതപാ പാലാൽ പിഷ്ട്വാ വലിയകുരുവിന്നങ്ങിനേ പൂശിവെച്ചാൽ ചാമ്പിപ്പോമക്കുരുരശനകൈസ്തത്രമീഞ്ചുട്ടതീവൽ * അർത്ഥം സ്പഷ്ടം.

യഷ്ടീ കല്ക്കം വിപചകപഞ്ച ദൂർവ്വായാഃ സ്വരസേ ഘൃതം ആലേപായ പ്രയുഞ്ജീത പകപാനാം രോപണേ ഭിഷക് * ദൂർവ്വാസ്വരസം=കറുക ഇടിച്ചുപിഴിഞ്ഞ നീര്. ഇതിൽ എരട്ടിമധുരം കല്ക്കമായി നെകാച്ചുക. അതു പുരട്ടിയാൽ പഴുത്ത കുരുക്കറം ഉണങ്ങും.

ഡുംഡുകം സുഷവീകംഭ പയോദ്രുമുകുളം നിശാ ദൂർവ്വാഞ്ച സംക്ഷുദ്യം രസേ തൈലമേലാദി കല്ക്കവൽ ഘൃതം വാ സിദ്ധമാലേപാൽ വ്രണാനാം രോപണം പരം * ഡുംഡുകം=പലകപ്പയ്യാനിവേര്. സുഷവീ=പുല്ലാനി. കുംഭം=ത്രികോല്പക്കൊന്ന. പയോദ്രുമുകുളം=നാല്പാമരമൊട്ട്. നിശാ=വരട്ടുമഞ്ഞൾ. ദൂർവ്വാ=കറുക. ഇവ വെള്ളത്തിൽ ഇടിച്ചുപിഴിഞ്ഞ് ഏലാദിഗണം കല്ക്കംചേൎത്ത് എണ്ണയോ നെയ്യോ കാച്ചുക. അതു പുരട്ടിയാൽ വ്രണങ്ങറം ഉണങ്ങും.

മൃണാളമുദ്ഗകുഞ്ചികാ കുടജവല്ക്കനിംബാമൃതാ വരാരജനിസഷപാ ജലദസേവ്യപൂതിതിലൈഃ പയോദ്രുജലചന്ദന ഭ്രമരഗേഹദൂർവ്വേക്ഷുഭിർവ്വടാങ്കുരക ശാരിബാ ലവണലക്ഷ്മണാ പപ്പടൈഃ ഏരണ്ഡബീജകഹളീ സംയുതൈഃ ക്ഷീരപേഷിതൈഃ തൈലാജ്യമധുമാൻ ലേപഃ സർവ്വശോഫനിബർഹണഃ * മൃണാളം=താമരവളയം. മുദ്ഗകുഞ്ചികാ=ഞെട്ടാഞെടിയൻവേര്. കുടജവല്ക്കം=കുടകപ്പാലവേരിന്മേൽ തൊലി. നിംബം=വേപ്പിൻതൊലി. അമൃതാ=ചിററമൃത്. വരാ=ത്രിഫല. രജനി=വരട്ടുമഞ്ഞൾ. സഷപം=കടുക്. ജലദം=മുത്തങ്ങ. സേവ്യം=രാമച്ചം. പൂതീ=ആവൽതൊലി. തിലം=എള്ള്. പയോദ്രു=നാല്പാമരത്തൊലി. ജലം=ഇരുവേലി. ചന്ദനം. ഭ്രമരഗേഹം=വേട്ടാളൻകൂട്. ദൂർവ്വാ=കറുക. ഇക്ഷു=കരിമ്പ്. വടാങ്കുരകം=പേരാൽമൊട്ട്. ശാരിബാ=നന്നാറികിഴങ്ങ്. ലവണം=ഇന്തുപ്പ്. ലക്ഷ്മണാ=തിരുതാളി. പപ്പടകം. ഏരണ്ഡബീജം=ആവണക്കിൻകുരു. കഹളീ=തെങ്ങിൻപൂ

ക്കുക. ഇവ പാലിൽ അരച്ച് എണ്ണയും നെയ്യും തേനുംചേൎത്തു പുരട്ടുക ഈ ലേപം എല്ലാ ശോഫങ്ങളേയും ശമിപ്പിക്കും. ശോഫം=നീര്.

കാരീങ്ങവേങ്ങഞമ ചന്ദനവുംമുതക്ക മാവീരവും ഖദിരമശ്വ ത്ഥം വിടത്തൽ എല്ലാംപൊടിക്ക നികരൊപ്പിതുരുക്കചൂൎണ്ണം തന്മേഹിനാം വരതരം മധുതക്രയുക്തം * സ്പഷ്ടം.

ധാന്വന്തരം ഘൃതം യോജ്യം തഥാ ഗ്ഗുൽഗ്ഗുലുതിക്തകം നി രൂപ്യ ദേശകാലാദി ഭിഷജാ മേഹരോഗിഷു വാതപിത്തപ്രമേ ഹേഷു ഘൃതം വസ്ത്വാമയാന്തകം ശതാവരിഘൃതഞ്ചാപി കൃഛ്രോ ക്തം യോജയേൽ ഭിഷക് * സ്പഷ്ടം.

നിലഗോഭൂമിദാനാനി വിഷ്ണോൎന്നാമജപസ്തഥാ പ്രപാകൂപ തടാകാദിവിധാനഞ്ച പ്രമേഹഹാ * തിലദാനം, പശുദാനം, ഭൂ ദാനം, വിഷ്ണുനാമജപം, തണ്ണീർ പന്തൽ, കിണർ, കുളം എന്നി വയുണ്ടാക്കൽ ഇവയെല്ലാം പ്രമേഹത്തിൽ നന്ന്.

ഇതി പ്രമേഹചികിത്സാ.

## വിദ്രധിചികിത്സാ.

ദോഷൈഃ പൃഥക്സമുദിതൈഃ ശോണിതേന ക്ഷതേന ച ഷ ഡ്വിധോ വിദ്രധിൎദ്ദ്വേധാ ബാഹ്യാഭ്യന്തരഭേദതഃ * ദോഷൈഃ പൃഥക്=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സമുദിതൈഃ=എല്ലാ ദോഷങ്ങളെക്കൊണ്ടുംകൂടി. ശോണിതേന=രക്തംകൊണ്ട്. ക്ഷ തേന=ക്ഷതംകൊണ്ട്. ഇങ്ങിനെ വിദ്രധി ആറുവിധം. ഇതു ബാഹ്യാഭ്യന്തരഭേദതഃ=ബാഹ്യമെന്നും ആഭ്യന്തരമെന്നുമുള്ള ഭേദത്താൽ. ദ്വേധാ=രണ്ടുപ്രകാരത്തിലാണ്. ആറു വിദ്രധിക ളും ബാഹ്യങ്ങളോ ആഭ്യന്തരങ്ങളോ ആയിരിക്കുമെന്നൎത്ഥം.

ബാഹ്യാത്ര തത്രതത്രാംഗേ നാഭ്യാദിദശകേ പരഃ * ഇ തിൽ ബാഹ്യവിദ്രധി ദേഹത്തിന്നു പുറത്ത് ഓരോ അവയവ ങ്ങളിലും, അന്തൎവ്വിദ്രധി നാഭി മുതലായ പത്തു സ്ഥാനങ്ങളിലും ഉണ്ടാകുന്നു. (1 നാഭി, 2 വസ്തി, 3 യകൃത്ത്, 4 പ്ലീഹ, 5 ക്ലോ

മം, 6 ഹൃദയം, 7 കുക്ഷി, 8 വംക്ഷണം, 9 വൃക്കം, 10 അപാനം എന്നിവയാണ് വിദ്രധിയുണ്ടാകുന്ന ദേശസ്ഥാനങ്ങൾ എന്നറിഞ്ഞുകൊൾക.)

ഏവമേവ സ്തനസിരാ വിവൃതാഃ പ്രാപ്യ യോഷിതാം ശോഫം കുർവ്വന്തി കഥയോർബ്ബാഹ്യ വിദ്രധിലക്ഷണം * സ്ത്രീകൾക്ക സ്തനവിദ്രധി എന്നൊന്നുകൂടി ഉണ്ടാകുമെന്നു പറയുന്നു — യോഷിതാം=സ്ത്രീകൾക്ക്. വിവൃതാഃ=തുറന്നിരിക്കുന്ന. സ്തനസിരാഃ=സ്തനത്തിങ്കലുള്ള ഞരമ്പുകളെ. പ്രാപ്യ=ആശ്രയിച്ചിട്ട്. ബാഹ്യ വിദ്രധിലക്ഷണം=ബാഹ്യവിദ്രധിയുടെ ലക്ഷണങ്ങളോടുകൂടിയ. ശോഫംകുർവ്വന്തി=നീരിനെ ഉണ്ടാക്കുന്നു. ഗർഭമുള്ളപ്പോഴും പ്രസവിച്ചുകിടക്കുമ്പോഴും സ്ത്രീകളുടെ സ്തനങ്ങളിലുള്ള ഞരമ്പുകൾ തുറന്നിരിക്കും. അപ്പോൾ വാതാദിദോഷങ്ങൾ അവിടെ കടന്നുകൂടി സ്തനവിദ്രധിയെ ജനിപ്പിക്കുന്നു എന്നു താൽപര്യം

ബാഹ്യസ്യ വിദ്രധേഃ കുര്യാല്ലേപാസൃങ്മോക്ഷണാദികം പക്വേ വിപാടനം കൃത്വാ വ്രണവത്സ്യാൽ ക്രിയാക്രമഃ * ഇനി വിദ്രധിക്കു ചികിത്സ പറയുന്നു — ബാഹ്യവിദ്രധിയിങ്കൽ ഔഷധങ്ങൾ അരച്ചു പുരട്ടുക. (ലേപം), രക്തം കളക മുതലായവയാണ് അപക്വാവസ്ഥയിങ്കൽ ചെയ്യേണ്ടത്. പഴുത്താലാകട്ടെ കീറണം. എന്നിട്ട് വ്രണത്തിന്നുള്ള ചികിത്സകൾ ചെയ്യണം.

പത്ഥ്യാമൃതാ രാത്രിതിലൈഃ പ്രലിമ്പേൽ ക്ഷീരപേഷിതൈഃ സുസ്നിഗ്ദ്ധശീതൈശ്ചില്ലിമ്പേച്ച മൃണാളാദി ഗണേന വാ പിടകാ വിധിനിർദ്ദിഷ്ടാൻ കഷായാംല്ലേപാംശ്ച യോജയേൽ* പത്ഥ്യാ=കടുക്ക. അമൃതാ=ചിററമൃത്. രാത്രി=മഞ്ഞൾ. തിലം=എള്ള്. ഇവ പാലിലരച്ച് പുരട്ടുക സുസ്നിഗ്ദ്ധശീതൈഃ=സ്നിഗ്ദ്ധങ്ങളും ശീതങ്ങളുമായ മററ് ഔഷധങ്ങളെക്കൊണ്ടും ലേപനം ചെയ്യാം. മൃണാളാദിഗണേന വാ="മൃണാളമൃദ്വങ്കുരഞ്ചിതാ" എന്നു തുടങ്ങി മുമ്പു പറഞ്ഞ ഗണംകൊണ്ടും ലേപനം ചെയ്യാം. പിടകാചികിത്സയിൽ മുമ്പു പറഞ്ഞ കഷായങ്ങളും ലേപനങ്ങളും ചെയ്യേണ്ടതുമാകാം.

നിംബത്രിഫലാജയാകഷായം സക്ഷൌദ്രം പ്രപിബേൽ പ്ര

ഗേ * നിംബത്വക്=വേപ്പിൻതൊലി. വിജയാ=കടുക്ക. ഇവ കഷായം. തേൻ മേപ്പൊടിച്ചേർത്തു രാവിലെ സേവിക്കുക.

നന്നാറി ചെമ്പരാവള്ളി മൂലം വിശ്വഞ്ച തൈഃ ശൃതം കടിക്കതോയം സക്ഷൌദ്രം വിദ്രധൌ പരമം ഹിതം * വിശ്വം=ചുക്ക്. ഇതിലെ മരുന്നുകളെക്കൊണ്ടുള്ള കഷായം തേൻചേർത്തു സേവിക്കുക. വിദ്രധിയിങ്കൽ ഏററവും നല്ലതാകുന്നു.

വരണാദിഗണക്വാഥമപക്വേഭ്യന്തരസ്ഥിതേ ഊഷകാദിപ്രതീവാപം പൂർവ്വാഹ്നേ വിദ്രധൌ പിബേൽ * അപക്വേ=പഴുക്കാതെകണ്ട്. അഭ്യന്തരസ്ഥിതേ=ഉള്ളിൽ സ്ഥിതിചെയ്യുന്ന. വിദ്രധൌ=വിദ്രധിയിങ്കൽ. വരണാദിഗണക്വാഥം=വരണാദിഗണകഷായത്തെയും. ഊഷകാദിപ്രതീവാപം=ഊഷകാദിഗണകല്ക്കത്തേയും. പിബേൽ=സേവിക്കുക.

മുസ്താചന്ദനദാർവ്വീത്വക് ഭൂനിംബോശീരവത്സകൈഃ സിദ്ധം തോയം പിബേൽ പ്രാത വിദ്രധൌ വാതപിത്തജേ* മുസ്താ=മുത്തങ്ങക്കിഴങ്ങ്. ചന്ദനം. ദാർവ്വീത്വക്=മരമഞ്ഞത്തൊലി. ഭൂനിംബം=പുത്തരിച്ചുണ്ടവേര്. ഉശീരം=രാമച്ചം. വത്സകം=കുടകപ്പാലയരി. ഇവ കഷായം. വാതപിത്തജമായ വിദ്രധിയിങ്കൽ സേവിക്കുക.

വ്യാഘ്രീവരണതക്കാരീ ശിഗ്രുവിശ്വപുനർന്നവൈഃ ശൃതയിത്വാ പിബേത്തോയം വിദ്രധൌ വന്തരാത്മകേ * വ്യാഘ്രീ=ചെറുവഴുതിനവേര്. വരണം=നീർമാതളം. തക്കാരീ=തക്കാരിവഴുതിനവേര്. ശിഗ്രു=മുരിങ്ങവേരിന്മേൽതൊലി. വിശ്വം=ചുക്ക്. പുനർന്നവം=തവിഴാമവേര്. ഇവ കഷായം സേവിക്കുക. അന്തർവ്വിദ്രധി ശമിക്കും.

പാനലേപനഭോജ്യേഷു മധുശിഗ്രും പ്രയോജയേൽ * പാനം, ലേപനം, ഭോജ്യം എന്നിവയിൽ മധുശിഗ്രുവിനെ പ്രയോഗിക്കണം. മധുശിഗ്രു=പുനർമുരിങ്ങ.

കഷായപാനൈരാലേപൈഃ സംശുദ്ധ്യാ ഭോജനാദനൈഃ ദോഷാനഭിക്ഷ്ണം ഹരേ ദലാബ്വാസൃക്തഥൈവ ച * കഷായപാനം, ലേപനം (=മരുന്നു പുരട്ടുക), സംശുദ്ധി (=വയറി

ച്ചുക്കുകയും ഛർദ്ദിപ്പിക്കുകയും), ഉപനാഹനം (മരുന്നുവെച്ചു കെട്ടൽ) എന്നിവയെക്കൊണ്ട് ദോഷങ്ങളെ ഹരിക്കണം. അപ്രകാരംതന്നെ അലാബുകൊണ്ടു രക്തവും കളയണം. അലാബു=ചുരങ്ങത്തൊണ്ട്.

കർത്തവ്യശ്ച തഥാ യത്നോ യഥാ പാകം ന ഗച്ഛതി * എങ്ങിനെ ചെയ്താൽ വിദ്രധി പഴുക്കാതിരിക്കുമോ അങ്ങിനെ യത്നംചെയ്കയും വേണം.

വിദ്രധിഷു തു പക്വേഷു പൂർവ്വഞ്ചാതിസ്രവത്സു ച ഗുൽഗുലപാദിം പ്രയുഞ്ജീത യോഗരാജഞ്ച ചൂർണ്ണകം * വിദ്രധികൾ പഴുത്തിരിക്കുമ്പോഴും, ആദിയിൽ അധികമായി പൊട്ടി ഒലിക്കുമ്പോഴും, ഗുൽഗുലപാദി, യോഗരാജം ഈ ചൂർണ്ണങ്ങൾ പ്രയോഗിക്കണം

തൈലം ഘൃതം വാസംസിദ്ധം കഷായേ നിംബാദികേ പിബേൽ ത്രിഫലാത്വക്ക്രുടിയഷ്ടി കണാഭിർവ്വിദ്രധൌ ഹിതം* നിംബാദികഷായത്തിൽ എണ്ണയോ നെയ്യോ കാച്ചുക. കല്ക്കത്തിന് — ത്രിഫലാ. ത്വക്=എലവംഗത്തൊലി. ത്രുടി=ഏലത്തരി. യഷ്ടി=ഇരട്ടിമധുരം. കണാ=തിപ്പലി. ഈ നെ വിദ്രധിയിങ്കൽ ഉത്തമം.

വരണാദി ഗണേ സർപ്പി സ്തിക്തകഞ്ച പരം ഹിതം തഥാ ഗുൽഗുലു തിക്തഞ്ച ദോഷദേഹാനുരോധതഃ * വരണാദിഗണകഷായത്തിൽ തിക്തകഘൃതം സേവിക്കാം. അപ്രകാരംതന്നെ ഗുൽഗുലുതിക്തകവും സേവിക്കാം. എന്നാൽ ദോഷത്തിൻെറയും ദേഹത്തിൻെറയും സ്ഥിതിയനുസരിച്ചുവേണം ഇതു ചെയ്വാൻ.

ന്യഗ്രോധാദികഷായേണ തൈലമേലാദികല്ക്കവൽ സിദ്ധം സേകേന ലേപാച്ച വ്രണാനാം രോപണം പരം * ന്യഗ്രോധാദികഷായത്തിൽ ഏലാദിഗണം കല്ക്കമായി എണ്ണകാച്ചുക. ഇതുകൊണ്ടു ധാരചെയ്കയും പുരട്ടുകയും ചെയ്താൽ വ്രണങ്ങൾ ഉണങ്ങും.

സ്തനജേ വ്രണവൽ സൎവ്വം നത്വേവാ മുപനാഹയേൽ* സ്തനവിദ്രധിയിങ്കൽ വ്രണചികിത്സകളെല്ലാം ചെയ്യാം. എന്നാൽ ഉപനാഹം നിഷിദ്ധമാകുന്നു. ഉപനാഹം=മരുന്നുവെച്ചുകെട്ടൽ.

ഉപോദകാതിലാനന്താ യഷ്ട്യാഹ്വൈഃ ക്ഷീരപേഷിതൈഃ അപക്വം സ്തനജം ലിംപേ ദാഖലി മധുകേന ച * ഉപോദകാ=വശളച്ചീര. തിലം=എള്ളു്. അനന്താ=കൊട്ടത്തൂവ്വവേര്. യഷ്ട്യാഹ്വം=എരട്ടിമധുരം ഇവയെം, ആഖലീ=ആവീരക്കുരു. മധുകം=എരട്ടിമധുരം. ഇവയെം പാലിൽ അരച്ചു പുരട്ടുക. അപക്വമായ സ്തനവിദ്രധിയിങ്കൽ ഹിതം.

കടജത്വക്കഷായേണ തൽകല്ക്കേന ച സാധിതം തൈലമുത്തു പുഷ്ടൗക്ഷിണാം കുചകുംഭ വ്രണാപഹം * കടജത്വക്=കുടകപ്പാലവേരിന്മേൽ തൊലി. ഇതു കഷായവും ഇതുതന്നെ കല്ക്കവുമായി എണ്ണകാച്ചുക. സ്തനവിദ്രധി ശമിക്കും.

(വരണാദി ഗണം.)

വരണസൈര്യ്യക യുഗ്മശതാവരീ ദഹനമോരട വില്വവിഷാണികാഃ ദ്വിബൃഹതി ദ്വികരഞ്ജ ജയാദ്വയം, ബഹളപല്ലവ ദൎഭരുജാകരാഃ വരണാദിഃ കഫം മേദോ മന്ദാഗ്നിത്വം നിയച്ഛതി ആഢ്യവാതം ശിരശ്ശൂലം ഗുന്മഞ്ചാന്തഃ സവിദ്രധിം * വരണം=നീർമാതളത്തിൻവേർ. സൈര്യ്യകയുഗ്മം=കരിങ്കുറുഞ്ഞിയും വെങ്കുറുഞ്ഞിയും. ശതാവരി. ദഹനം=കൊടുവേലിക്കിഴങ്ങ്. മോരടം=പെരുങ്കുരുമ്പവേര്. വില്വം=കൂവളവേര്. വിഷാണികാ=ആട്ടുകൊട്ടപ്പാലവേരിന്മേൽതൊലി. ദ്വിബൃഹതീ=ചെറുവഴുതിനവേരും വെൾവഴുതിനവേരും. ദ്വികരഞ്ജം=ഉങ്ങിൻതൊലിയും ആവൽതൊലിയും. ജയാദ്വയം=മുഞ്ഞവേരും കടുക്കയും. ബഹളപല്ലവം=പുനർമുരിങ്ങയില. ദൎഭാ=ദൎഭവേര്. രുജാകരം=ചേരിൻകുരു. ഈ വരണാദിഗണം കഫം, മേദസ്സ്, അഗ്നിമാന്ദ്യം, ഗുന്മം, വിദ്രധി എന്നിവയെ ശമിപ്പിക്കും.

ഇതി വിദ്രധിചികിത്സാ.

## വൃദ്ധിചികിത്സാ.

ദോഷാസ്രമേദോ മൂത്രാന്ത്രൈർവൃദ്ധ്യാഖ്യഃ സപ്തധാ ഗദഃ മൂത്രാന്ത്രജാവപ്യനിലാദ്ധേതുഭേദസ്തു കേവലം * വാതാദി ത്രിദോഷങ്ങൾ, രക്തം, മേദസ്സ്, മൂത്രം, ആന്ത്രം എന്നിവകൊണ്ട് ഏഴു പ്രകാരത്തിലാണ് വൃദ്ധി എന്ന രോഗം ഉണ്ടാകുന്നത്. ഇതിൽ മൂത്രവൃദ്ധിയും ആന്ത്രവൃദ്ധിയും വാതംകൊണ്ടുതന്നെ ഉള്ളതാണ്. പക്ഷെ ഹേതുവിന്നു ഭേദമുണ്ടെന്നേ ഉള്ളു. വൃദ്ധി=വൃഷണം വീക്കൽ.

രേകമാസ്ഥാപനം വൃദ്ധൌ വാതജേ ന്വാസനം ഹിതം സ്വേദപ്രലേപാ വാതഘ്നാഃ പക്വേ ഭിത്വാ വ്രണക്രിയാ * വാതജേ വൃദ്ധൌ=വാതവൃദ്ധിയിങ്കൽ. രേകം=വിരേചനം. ആസ്ഥാപനം=കഷായവസ്തി. അന്വാസനം=സ്നേഹവസ്തി. വാതഘ്നാഃ സ്വേദപ്രലേപാഃ=വാതഹരങ്ങളായ ഔഷധങ്ങളെക്കൊണ്ടുള്ള സ്വേദനവും ലേപനവും. ഇവ പഴുക്കുന്നതുവരെ ചെയ്യണം. പക്വേ=പഴുത്താൽ. ഭിത്വാ=കീറി. വ്രണക്രിയാ=വ്രണത്തിന്നുള്ള ചികിത്സ ചെയ്യണം.

വാശാവരണനിർഗ്ഗുണ്ഡി ശക്രവല്ലി മഹൌഷധൈഃ പാക്യമേരണ്ഡതൈലാഢ്യം മേദഃ പവനവൃദ്ധിജിത് * വാശാ=ആടലോടകത്തിൻവേർ. വരണം=നീർമാതളത്തിൻവേർ. നിർഗ്ഗുണ്ഡീ=കരുനെച്ചിവേർ. ശക്രവല്ലീ=ഉഴിഞ്ഞവേർ. മഹൌഷധം=ചുക്ക്. ഇവ കഷായം ആവണക്കെണ്ണ ചേർത്തു സേവിക്കുക. മേദോവൃദ്ധിയും വാതവൃദ്ധിയും ശമിക്കും.

പിത്തശോഫക്രമം പൈത്തേ പക്വേ തദ്വ്രണവൽ ക്രിയാ പൃശ്നിപർണ്ണീ ബലൈരണ്ഡ നിഷ്ക്വാഥം സഘൃതം പിബേൽ * പൈത്തേ=പിത്തംകൊണ്ടുണ്ടായ വിദ്രധിയിങ്കൽ. പിത്തശോഫക്രമം=പിത്തശോഫത്തിനുള്ള ചികിത്സ ചെയ്യണം. പക്വേ=പഴുത്താൽ. തദ്വ്രണവൽ ക്രിയാ=പിത്തവ്രണത്തിന്റെ ചികിത്സ ചെയ്യണം. പൃശ്നിപർണ്ണീ=മൂവിലവേർ. ബലാ=കുറുന്തോട്ടിവേർ. ഏരണ്ഡം=ആവണക്കിൻവേർ. ഇവയുടെ കഷായം നെയ് ചേർത്തു സേവിക്കുകയുമാം.

ശ്ലേഷ്മഗ്രന്ഥിക്രമം വൃദ്ധൗ ശ്ലേഷ്മജാതേ പ്രയോജയേൽ വിസ്രാവണാദൃതേ ചാത്ര പക്വേ ഭിത്വാ വ്രണക്രിയാ * ശ്ലേഷ്മജാതേ വൃദ്ധൗ=കഫംകൊണ്ടുണ്ടായ വൃദ്ധിയിങ്കൽ. ശ്ലേഷ്മഗ്രന്ഥിക്രമം=കഫഗ്രന്ഥിയിങ്കലുള്ള ചികിത്സയെ. പ്രയോജയേൽ=ചെയ്യണം. പക്വേ=പഴുത്താൽ. ഭിത്വാ=കീറി. വ്രണക്രിയാ=വ്രണത്തിന്നുള്ള ചികിത്സ ചെയ്യണം. വിസ്രാവണാദൃതേ=വിസ്രാവണം കഴിച്ച്. വിസ്രാവണം മാത്രം ചെയ്യരുതെന്നർത്ഥം. വിസ്രാവണം=കുത്തി വെള്ളം കളയൽ.

ഉള്ളിവെട്ടടക ചുക്കഴിഞ്ഞതോൽ രാമണക്കികണ്ണതോൽ കഷായമായ് സാവണക്കരുവിന്നെണ്ണ സൈന്ധവം നീർക്കുടിക്കിൽ വൃഷണം ചുരുണ്ടുപോം * ഈകണ്ണതോൽ=ആവൽത്തൊലി. ശേഷം സ്പഷ്ടം.

രക്തജേ പിത്തവൽ സിദ്ധിഃ പ്രതതഞ്ച ഹരേദസൃക് * രക്തംകൊണ്ടുണ്ടായ വൃദ്ധിയിങ്കൽ പിത്തവൃദ്ധിക്കു പറഞ്ഞ ചികിത്സകൾതന്നെ ചെയ്ക. പ്രതതം=ധാരാളമായി. അസൃക് ഹരേൽ ച=രക്തമോക്ഷണം ചെയ്കയും വേണം.

മേദോജം മൂത്രപിഷ്ടേന സുസ്വിന്നം സുരസാദിനാ ദാരയേദ്വൃദ്ധിപത്രേണ വർജ്ജയൻ ഫലസീവനീഃ ഉദ്ധൃതേ മേദസി പുനസ്താപ്യകാസീസസൈന്ധവൈഃ പ്രതിസാര്യ്യ ഭിഷക് സീവ്യേത്തൈലം യുഞ്ജ്യാച്ച രോപണം * മേദോജം=മേദസ്സുകൊണ്ടുണ്ടായ വൃദ്ധിയെ. മൂത്രപിഷ്ടേന സുരസാദിനാ സുസ്വിന്നം=ഗോമൂത്രത്തിലരച്ചതായ സുരസാദിഗണൌഷധംകൊണ്ട് വഴിപോലെ വിയർപ്പിച്ചിട്ട്. വൃദ്ധിപത്രേണ ദാരയേൽ='വൃദ്ധിപത്രം' എന്ന ശസ്ത്രംകൊണ്ട് കീറണം. എങ്ങിനെ? ഫലസീവനീഃ വർജ്ജയൻ=ഫലസീവനികളെ (വൃഷണഫലങ്ങളെ യോജിപ്പിക്കുന്ന നൂലുകളെ) വർജ്ജിച്ചുംകൊണ്ട്. കീറുമ്പോൾ നൂലുകൾക്കു കേടുവരാതിരിപ്പാൻ മനസ്സിരുത്തണമെന്നു താല്പര്യം. ഉദ്ധൃതേ മേദസി=ഉള്ളിലുള്ള മേദസ്സിനെ എടുത്തുകളഞ്ഞാൽ. താപ്യം=മാക്കിരക്കല്ല്. കാസീസം=കാരീയം. സൈന്ധവം=ഇന്തുപ്പ്. ഇവകൊണ്ടു പ്രതിസാര്യ്യ=പ്രതിസാരണം (പൊടി വിത

റുക) ചെയ്തിട്ട്. സീവ്യേൽ=തുന്നണം. രോപണം തൈലം യുഞ്ജ്യാൽ ച=പിന്നെ ഉണങ്ങാനുള്ള എണ്ണ പുരട്ടുകയും വേണം.

മൂത്രജം സ്വേദിതം സ്നിഗ്ദ്ധൈഃ പട്ടവസ്ത്രേണ വേഷ്ടിതം സീവ്യേദധസ്താൽ സീവന്യാഃ സ്രാവയേച്ച യഥോദരം * മൂത്രജം=മൂത്രംകൊണ്ടുണ്ടായ വൃദ്ധിയെ. സ്നിഗ്ദ്ധൈഃ സ്വേദിതം=സ്നിഗ്ദ്ധയോഗങ്ങളെക്കൊണ്ടു വിയർപ്പിച്ചിട്ട്. പട്ടവസ്ത്രേണ വേഷ്ടിതം=പട്ടുവസ്ത്രത്താൽ കെട്ടിയിട്ട്. സീവന്യാഃ അധസ്താൽ സീവ്യേൽ=ന്നലിന്റെ താഴെ തുന്നണം. യഥോദരം=ഉദരത്തെപ്പോലെ. സ്രാവയേൽ ച=സ്രവിപ്പിക്കുകയും വേണം. വൃഷണങ്ങളിൽ നിറഞ്ഞിരിക്കുന്ന മൂത്രത്തെ കുത്തിവാർത്തു കളയണമെന്നർത്ഥം.

വ്രണഞ്ച സ്ഥഗികാബദ്ധം രോപയേദാന്ത്രഹേതുകം ഫലകോശമസംപ്രാപ്തേ ചികിത്സാ വാതവൃദ്ധിവൽ * ആന്ത്രഹേതുകം വ്രണം=ആന്ത്രവൃദ്ധിക്കു ഹേതുവായ വ്രണത്തെ. സ്ഥഗികാബദ്ധം=സ്ഥഗിക എന്ന ബന്ധത്താൽ ബന്ധിച്ചിട്ട്. രോപയേൽ=ഉണക്കണം. ഫലകോശം=വൃഷണത്തിനകത്തുള്ള മണിയെ അസംപ്രാപ്തേ=പ്രാപിക്കാതിരിക്കുമ്പോൾ. വാതവൃദ്ധിവൽ ചികിത്സാ=വാതവൃദ്ധിക്കുള്ള ചികിത്സയാണ് ചെയ്യേണ്ടത്. ഇങ്ങിനെ വൃദ്ധിയിങ്കലുള്ള ശസ്ത്രക്രിയയുടെ സ്വരൂപം പറയപ്പെട്ടു. ഇനി ഔഷധയോഗങ്ങളെ പറയുന്നു.

വാതജിൽ പത്രലശുനൈർമ്മൂത്രധാന്യാമ്ല സാധിതൈഃ സംസ്വേദയേദ്വൃദ്ധിമന്തം തൽസ്ഥാനഞ്ച വിശേഷതഃ നാളീസ്വേദേന സുതരാം വിരേകഞ്ച സമാചരേൽ * വാതജിൽപത്രങ്ങൾ=വാതഹരങ്ങളായ ഇലകൾ. ലശുനം=വെള്ളുള്ളി. ഇവയെ ഗോമൂത്രം, കാടി എന്നിവയിൽ പാകംചെയ്തു. അവകൊണ്ട് നാളീസ്വേദവിധിപ്രകാരം, വൃദ്ധിമന്തം സംസ്വേദയേൽ=വൃദ്ധിയുള്ളവനെ വിയർപ്പിക്കണം. തൽസ്ഥാനഞ്ചവിശേഷതഃ=ആ സ്ഥാനത്തെ (വൃഷണത്തെ) പ്രത്യേകിച്ചും വിയർപ്പിക്കണം. വിരേകഞ്ച സമാചരേൽ=വിരേചനം ചെയ്കയും വേണം.

ആളൂപയക്ഷുദ്രകപത്ര മുണ്ഡാമൂലൈഃ കൃതഃ ഖളഃ ശതക്രതുലതാ യുക്തൈഃ സർവ്വവൃദ്ധിഷു ശസ്യതേ * ആളൂപപത്രം=

ഈഴച്ചേമ്പില. യക്ഷദ്രുകപത്രം=കഴഞ്ചിയില. മുണ്ഡാമൂലം=മുത്തിൾ. ശതക്രതുലതാ=ഉഴിഞ്ഞവേര്. ഇവകൊണ്ടു മുക്കുടിയുണ്ടാക്കുക. എല്ലാ വൃദ്ധികളിലും നന്ന്.

പേയാ ചേന്ദ്രലതാവിശ്വയക്ഷാക്ഷി ഹപുഷാകൃതാ* ഇന്ദ്രലതാ=ഉഴിഞ്ഞവേര്. വിശ്വം=ചുക്ക്. യക്ഷാക്ഷി=കഴഞ്ചിവേര്. ഹപുഷാ=അടയ്ക്കാമണിയൻവേര്. ഇവകൊണ്ടു കഞ്ഞിയുണ്ടാക്കുക. ഫലം പൂർവ്വവൽ.

ഹപുഷാരസോനമുണ്ഡാ ശക്രലതായക്ഷദ്രുകസ്വരസേ കൃഷ്ണാദ്വിജീരകൈസ്സാദ്ധ്യം ചിത്രാതൈലയുതം ഘൃതം വൃദ്ധിഹരണ്യോദ്ദിഷ്ടം സപദി പ്രലേപപാനാഭ്യാം* ഹപുഷാ=പാവിട്ടത്തളിര്. രസോനം=ഉള്ളി. മുണ്ഡാ=മുത്തിൾ. ശക്രലതാ=ഉഴിഞ്ഞ. യക്ഷദ്രുക=കഴഞ്ചിയില. ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ അവണക്കെണ്ണയും നെയ്യും സമംചേർത്തു കാച്ചുക. കല്ക്കത്തിന്—കൃഷ്ണാ=തിപ്പലി. ദ്വിജീരകം=ജീരകവും കരിഞ്ചീരകവും. ഈ നെയ്യ് പുരട്ടുകയും സേവിക്കുകയും ചെയ്താൽ വൃദ്ധി ശമിക്കും.

വരണചിത്രബലേന്ദ്രലതാഭയാ ഹപുഷയക്ഷദ്രുഗഗ്നികണൌഷധൈഃ സഹകുലത്ഥരസോനസുരദ്രുമൈഃ പരിശൃതേ സലിലേഗ്നിമഹൌഷധൈഃ ലവണജീരകഹിംഗുബലാ ജടാമരിചചവ്യസുരദ്രുമദീപ്യകൈഃ ഘൃതമഥോരുബുതൈലസമന്വിതം സകലവൃദ്ധ്യുദരാമയഗുന്മനൽ * വരണം=നീർമാതളത്തിൻവേര്. ചിത്രം=അവണക്കിൻവേര്. ബലാ=കുറുന്തോട്ടിവേര്. ഇന്ദ്രലതാ=ഉഴിഞ്ഞവേര്. അഭയാ=കടുക്ക. ഹപുഷം=അടയ്ക്കാമണിയൻവേര്. യക്ഷദ്രുക=കഴഞ്ചിവേര്. അഗ്നി=കൊടുവേലിക്കിഴങ്ങ്. മഹൌഷധം=ചുക്ക്. കുലത്ഥം=മുതിര. രസോനം=ഉള്ളി. സുരദ്രുമം=ദേവതാരം. ഇവ കഷായത്തിൽ അവണക്കെണ്ണയും നെയ്യുംചേർത്തു കാച്ചുക. കല്ക്കത്തിന്ന്. അഗ്നി=കൊടുവേലിക്കിഴങ്ങ്. മഹൌഷധം=ചുക്ക. ലവണം=ഇന്തുപ്പ്. ജീരകം. ഹിംഗുകായം. ബലാ=കുറുന്തോട്ടിവേർ. ജടാ=മാഞ്ചി. മരിചം=കുരുമുളക്. ചവ്യം=കാട്ടുമുളകിൻവേര്. സുരദ്രുമം=ദേവതാരം. ദീപ്യകം=അയമോദകം ഈ നെയ്യ് എല്ലാ വൃദ്ധികളേയും ഉദരരോഗത്തേയും ഗുന്മത്തേയും ശമിപ്പിക്കും.

ഇന്ദ്രവല്ലീ മൂലപാക്യം പാതവ്യം തൈലസംയുതം ആന്ത്രവൃദ്ധിവിനാശായ തൽഖളേ നാപിഭോജയേൽ *ഇന്ദ്രവല്ലീമൂലം= ഉഴിഞ്ഞവേര്. ഇതു കഷായംവെച്ച് എണ്ണചേൎത്തു സേവിക്കുക. ആന്ത്രവൃദ്ധി ശമിക്കും. ഈ മരുന്നുകൊണ്ടുതന്നെ ഉണ്ടാക്കിയ മുക്കുടികൂട്ടി ഉണ്ണുകയുമാകാം.

ലശുനബബ്ബൂരശക്രലതാഭയാ ഹപുഷയക്ഷുദ്രാഗ്നികണൌഷധൈഃ സഹപുനൎന്നവമോരടശിഗ്രുഭിൎജ്ജയതിവൃദ്ധ്യുദരാണി ശൃതം ജലം * ലശുനം=വെള്ളുള്ളി. ബബ്ബൂരം=ചെറുതേക്കിൻവേര്. ശക്രലതാ=ഉഴിഞ്ഞവേർ. അഭയാ=കടുക്ക. ഹപുഷാ=അടക്കാമണിയൻവേര്. യക്ഷുദ്രക്=കഴഞ്ചിവേര്. അഗ്നി=കൊടുവേലിക്കിഴങ്ങ്. കണാ=തിപ്പലി. ഔഷധം=ചുക്ക്. പുനൎന്നവം=തമിഴാമവേര്. മോരടം=പെരുങ്കുരുമ്പവേര് ശിഗ്രു=മുരിങ്ങവേരിന്മേൽതൊലി. ഇവ കഷായം വൃദ്ധിയെയും ഉദരത്തെയും ശമിപ്പിക്കും

ലശുനൈരണ്ഡയക്ഷാക്ഷി വൎഷാഭൂ ഹപുഷൌഷധൈഃ കഥിതം ഹിംഗുമദ്വൃദ്ധി ഗുന്മനാഹോദരാപഹം * ലശുനം= ഉള്ളി. ഏരണ്ഡം=ആവണക്കിൻവേര്. യക്ഷാക്ഷി=കഴഞ്ചിവേര്. വൎഷാഭൂ=തമിഴാമവേര്. ഹപുഷാ=അടക്കാമണിയൻവേര്. ഔഷധം=ചുക്ക്. ഇവ കഷായം കായം (വറുത്തുപൊടിച്ച്) മേമ്പൊടിചേൎത്തു സേവിക്കുക. വൃദ്ധി ഗുന്മാദികളും ശമിക്കും.

കല്ക്കമേരണ്ഡബീജസ്യ ശക്രവല്ലീരസാപ്ലുതം ഈഷദുഷ്ണം പിബേത്തക്രെ ചൂൎണ്ണഞ്ച ഗൃഹധൂമജം; സ്വരസം വംശപത്രസ്യ ഹിംഗുസിന്ധൂത്ഥസംയുതം; തഥാ കുശ്മാണ്ഡപത്രസ്യ രസം തക്രസമന്വിതം; തഥാ ച ഹിംഗുത്രിഗുണ മാന്ത്രവൃദ്ധിഹരാ ഇമേ * ഏരണ്ഡബീജം=ആവണക്കിൻകുരു. ഇത് അരച്ച് ഉഴിഞ്ഞനീരിൽ കലക്കി സേവിക്കുക; ഗൃഹധൂമജചൂൎണ്ണം=അട്ടക്കരിയുടെ പൊടി. ഇത് കാച്ചിയ മോരിൽചേൎത്തു ചെറുചൂടോടെ സേവിക്കുക; വംശപത്രസ്വരസം=മുളംകൂമ്പ് കുത്തിപ്പിഴിഞ്ഞ നീര്. ഇത് കായവും ഇന്തുപ്പും ചേൎത്തു സേവിക്കുക; കുശ്മാണ്ഡപത്രസം=കുമ്പളയിലയുടെ നീര്. ഇതു മോരുംചേൎത്തു സേവി

ക്കുക; ഹിംഗുത്രിഗുണം=ഹിംഗുത്രിഗുണം എന്ന യോഗത്തിലെ മരുന്ന് (ഇത് ഗുന്മചികിത്സയിൽ പറയപ്പെട്ടു). ഇതും സേവിക്കുക. ഇവയെല്ലാം ആന്ത്രവൃദ്ധിയെ ശമിപ്പിക്കുന്നവയാകുന്നു.

നീലീമൂലഞ്ച സംപേഷ്യ പിബേത്തൈലസമന്വിതം ഈഷദുഷ്ണം സതൈലഞ്ച കാർപ്പാസീ പത്രജം രസം * നീലീമൂലം=അമരിവേര്. ഇത് അരച്ച് എണ്ണചേർത്തു സേവിക്കുക. കാർപ്പാസീപത്രജരസം=പരുത്തിയില വാട്ടിപ്പിഴിഞ്ഞ നീര്. ഇത് എണ്ണചേർത്തു ചെറുചൂടോടെ സേവിക്കുക.

നീലീമൂലസ്യ നിഷ്ക്വാഥേ തൽകല്ക്കം സാധു സാധിതം പീതം തിലോത്ഭവംശീഘ്രം മാന്ത്രവൃദ്ധിം വിനാശയേൽ * നീലീമൂലം=അമരിവേര്. ഇതു കഷായംവെച്ച് അതുതന്നെ കല്ക്കംചേർത്ത് എണ്ണകാച്ചുക. ആന്ത്രവൃദ്ധി ശമിക്കും.

വൈകങ്കതസ്യ യവാഷസ്യ മൂലം ത്രികടുകം തഥാ യക്ഷാക്ഷിബീജസിന്ധൂത്ഥ ദീപ്യകം സാധുചൂർണ്ണിതം ശൃതതക്രേണ സേവേത പരമാന്ത്രരുജാപഹം * വൈകങ്കതമൂലം=തുമ്പവേര്. യവാഷമൂലം=കൊടുത്തൂവവേര്. ത്രികടുകം=ചുക്ക് മുളക് തിപ്പലി. യക്ഷാക്ഷിബീജം=കഴഞ്ചിക്കുരുപ്പരിപ്പ്. സിന്ധൂത്ഥം=ഇന്തുപ്പ്. ദീപ്യകം=അയമോദകം. ഇവ പൊടിച്ച് കാച്ചിയ മോരിൽ സേവിക്കുക. ആന്ത്രവൃദ്ധി ശമിക്കും.

ആന്ത്രവൃദ്ധൌ പ്രയോക്തവ്യം വിശേഷാൽ സുകുമാരകം പ്രയോജ്യമിന്ദുകാന്തഞ്ച ലശുനാദിഘൃതം തഥാ * ആന്ത്രവൃദ്ധിയിങ്കൽ പ്രത്യേകിച്ചും സുകുമാരഘൃതം സേവിക്കണം. അപ്രകാരം തന്നെ ഇന്ദുകാന്തഘൃതവും ലശുനഘൃതവും സേവിക്കാം.

കടുത്രയം വചാഹിംഗു പാഠാക്ഷാരം വിഷാദ്വയം ചവ്യതിക്താ കലിംഗാനി ഗജാഹ്വാ ലവണാനി ച ഗ്രന്ഥിവില്വഅജമോജഞ്ച സമഭാഗാനി കല്പയേൽ ലിഢമേരണ്ഡതൈലേന തച്ചൂർണ്ണം വൃദ്ധിനാശനം * കടുത്രയം=ചുക്ക് മുളക് തിപ്പലി. വചാ=വയമ്പ്. ഹിംഗു=കായം. പാഠാ=പാടക്കിഴങ്ങ്. ക്ഷാരം=തുവച്ചിലക്കാരം. വിഷാദ്വയം=അതിവിടയവും വിടയവും. ചവ്യം=കാട്ടുമുളകിൻവേര്. തിക്താ=പുത്തരിച്ചുണ്ടവേര്. കലിം

ഗം=കടകപ്പാലയരി. ഗജാഹ്വാ=അത്തിത്തിപ്പലി. ലവണ ങ്ങൾ=ഇന്തുപ്പ്, വിളയുപ്പ്, തുവച്ചിലയുപ്പ്. ഗ്രന്ഥി=കാട്ടുതിപ്പ ലിവേര്. വില്വം=കൂവളവേര്. അജമോജം=അയമോദകം. ഇ വ സമം പൊടിച്ച് ആവണക്കെണ്ണയിൽ ചാലിച്ച് സേവിക്കു ക. വൃദ്ധി ശമിക്കും.

ശുഭാച്ചൂർണം ഹിംഗോല്ലവണദഹനാൽ കർഷയുഗളം കുബേ രാക്ഷ്യാ ദ്വിക്ഷം പലമപി ച വൈകുണ്ഠകുസുമം പലം വിശ്വാ ജാജിശതമഖ ലതാമൂലരജസഃ പ്രവൃദ്ധിം വൃദ്ധീനാം ഹരതി മഹ തീം ചൂർണ്ണകമിദം * ശുഭം=കടുക്ക. (മുക്കാൽകഴഞ്ച്) ഹിംഗു= കായം. ലവണം=ഇന്തുപ്പ്. ദഹനം=കൊടുവേലിക്കിഴങ്ങ് (ഇ വ ഈരണ്ടുകർഷം. കർഷം=മൂന്നുകഴഞ്ച്) കുബേരാക്ഷി=കഴഞ്ചി ക്കുരു (ആറുകഴഞ്ച്) വൈകുണ്ഠകുസുമം=തുമ്പപ്പൂവ് (ഒരുപലം) വിശ്വം=ചുക്ക്. അജാജി=ജീരകം. ശതമഖലതാമൂലം=ഉഴിഞ്ഞ വേര് (ഇവ ഓരോപലം) ഇവ പൊടിച്ചു സേവിക്കുക. വൃദ്ധിയു ടെ വർദ്ധന നില്ക്കും.

ബാലസ്യ യദി സഞ്ജാതേ വൃദ്ധൌ വായുപ്രകോപതഃ ഗ താന്യപാർശ്വമാലോക്യ തച്ഛാന്ത്യൈ ഭിഷഗുത്തമഃ തസ്യകർണ്ണോ ർദ്ധ്വപാല്യാന്തു വിദ്ധ്യാദസ്ത്രമാരയാ പിചുവർത്തിം നിദധ്യാച്ച തസ്മിംസ്തൈലപരിപ്ലുതാം കിംശുകത്വക്കഷായഞ്ച സഘൃതം പായയേച്ഛിശും * ബാലനായിരിക്കുന്നവന്ന് വായുകോപം നി മിത്തം വൃദ്ധി ഉണ്ടാകുന്നപക്ഷം വൈദ്യൻ അതിന്റെ ശാന്തി ക്കായിട്ട് കുട്ടിയുടെ ചെവിയുടെ മേലേത്തട്ടയിന്മേൽ ആ 'ആര' എന്ന ശസ്ത്രംകൊണ്ടു തുളച്ച് ഒരു ദ്വാരമുണ്ടാക്കണം. ഏതു് പാ ർശ്വത്തിങ്കലാണോ ഉപദ്രവമുള്ളത് അതിന്റെ മറുഭാഗത്തുള്ള ചെവിയാണ് തുളയ്ക്കേണ്ടത്. ആ ദ്വാരത്തിൽ ഒരു ശീലത്തിരി തൈലത്തിൽമുക്കി ഇടുക. ഇതിന്നുപുറമേ കിംശുകത്വക്കഷാ യം=കരിമുരിക്കിൻതൊലികൊണ്ടുള്ള കഷായം. സഘൃതം=നെ യ് ചേർത്ത്. പായയേൽ=സേവിപ്പിക്കയും വേണം.

ഇതി വൃദ്ധിചികിത്സാ.

# ഗുന്മചികിത്സാ.

ഗുന്മോഷ്ടധാ പൃഥഗ്ദോഷൈഃ സംസൃഷ്ടൈർന്നിചയം ഗതൈഃ ആത്തവസ്യ ച ദോഷേണ നാരിണാം ജായതേഷ്ടമഃ * ഗുന്മം എട്ടുപ്രകാരത്തിലാകുന്നു. പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ (മൂന്നുവിധം) സംസൃഷ്ടൈഃ=സംസർഗ്ഗംകൊണ്ടു (മൂന്നുവിധം.) നിചയംഗതൈഃ=എല്ലാ ദോഷങ്ങളുടെയും സന്നിപാതംകൊണ്ട് (ഒരുവിധം.) ആത്തവസ്യദോഷേണ=ആത്തവത്തിങ്കലുള്ള കേടുകൊണ്ട്. നാരിണാം=സ്ത്രീകൾക്ക്. (ഒരുവിധം)—ഇങ്ങിനെ എട്ടുവിധമാകുന്നു.

ഋതുകാലേ സൂതികാലേ വാതളാന്യാഹരേത്തു യാ നിരുണദ്ധ്യാത്തവം വായുർഗ്ഗർഭലിംഗം കരോതി ച ന ചാസ്യാ വർദ്ധതേ കുക്ഷിർഗ്ഗുന്മ ഏവതു വർദ്ധതേ * ഋതുകാലത്തിങ്കലും പ്രസവകാലത്തിങ്കലും യാതൊരു സ്ത്രീ വാതത്തെ വർദ്ധിപ്പിക്കുന്നവയായ ആഹാരങ്ങൾ കഴിക്കുന്നുവോ അവളുടെ ആത്തവത്തെ വാതം നിരോധിക്കുകയും അവൾക്കു ഗർഭത്തിന്റെ ചിഹ്നങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു. ഗർഭമുണ്ടായാലത്തെപ്പോലെ അവളുടെ വയർ വീക്കം. പക്ഷേ വയറല്ലാ ഗുന്മമായിരിക്കും വർദ്ധിക്കുന്നത്. ഇങ്ങിനെയുള്ള രോഗത്തെ രക്തഗുന്മം എന്നു പറയുന്നു.

വാതാത്സരക്താജ്ജായന്തേ ഗുന്മാ യസ്മാത്തതോ ഭിഷക് പൂൎവ്വം യുഞ്ജീത ഗുന്മേഷു സ്നേഹസ്വേദൌ യഥാവിധി സ്നേഹയുക്തം നിരൂഹഞ്ച നിരൂഹമനുവാസനം പടച്ലമധുരാംശ്ചൈവ രസാൻ യുക്ത്യാവചാരയേൽ ജിതേ ഹി വാതേ ദോഷോന്യഃ ശക്യോ ജേതും യഥായഥം * ഗുന്മങ്ങൾ ഉണ്ടാകുന്നത് രക്തത്തോടുകൂടിയതായ വാതംകൊണ്ടാകുന്നു. അതുകൊണ്ട്, വൈദ്യൻ ഗുന്മങ്ങളുടെ ആദിയിങ്കൽ വിധിയാംവണ്ണം സ്നേഹസ്വേദങ്ങൾ ചെയ്യണം സ്നേഹം ചേർത്തതായ വിരേചനവും നിരൂഹ(കഷായവസ്തി)വും അനുവാസന(സ്നേഹവസ്തി)വും ചെയ്യണം. പടു=ഉപ്പ്. അമ്ലം=പുളി. മധുരം എന്നീ രസങ്ങളേയും യഥോചിതം പ്രയോഗിക്കണം. ഇപ്രകാരം വാതത്തെ ജയിച്ചുകഴിഞ്ഞാൽ അന്യദോഷത്തെ ജയിക്കുവാൻ എളുപ്പത്തിൽ സാധിക്കും.

സ്നേഹപാനം ഹിതം ഗുല്മേ വിശേഷേണോർദ്ധ്വനാഭിജേ പക്വാശയഗതേ വസ്തിരുഭയം ജഠരാശ്രിതേ * ഊർദ്ധ്വനാഭിജേഗുല്മേ=നാഭിയുടെ ഊർദ്ധ്വദേശത്തുണ്ടായ ഗുല്മത്തിങ്കൽ. വിശേഷേണ=പ്രത്യേകിച്ചും. സ്നേഹപാനം ഹിതം=സ്നേഹപാനം കർത്തവ്യമാണ്. പക്വാശയഗതേ=പക്വാശയത്തിങ്കലുള്ള ഗുല്മത്തിങ്കൽ. വസ്തിഃ=വസ്തിചെയ്യണം. ജഠരാശ്രിതേ=ഉദരത്തെ ആശ്രയിച്ചിരിക്കുന്ന ഗുല്മത്തിങ്കൽ. ഉഭയം=രണ്ടും (സ്നേഹപാനവും, വസ്തിയും) ഹിതമാണ്.

വാതഘ്നൈഃ പത്രനിഷ്ക്വാഥേ ധാന്യാമ്ലേ വാവഗാഹയേൽ* വാതഹരങ്ങളായ ഇലകളുടെ കഷായത്തിലോ കാടിയിലോ രോഗിയെ ഇരുത്തി അവഗാഹസ്വേദം ചെയ്യിക്കണം.



പുനർന്നവസ്യാർദ്ധതുലാം തുലാം സ്യോനാകഭുജംഗമാൽ ദശമൂലസ്യ പഞ്ചാശൽ പലാനി ലശുനസ്യ ച താവന്തി തോയേ നിഷ്ക്വാഥ്യ ഘൃതം തേന വിപാചയേൽ ഏരണ്ഡതൈലയുക്തം വാ കൃഷ്ണാതന്മൂലസൈന്ധവൈഃ യഷ്ടീമധുകമൃദ്വീകാ യവാനീ വിശ്വഭേഷജൈഃ ഏതൈർഹിംഗ്വാദിനാ വാപി പ്രതീവാപം വിനിക്ഷിപേൽ സിദ്ധം തൽ സേവിതം ഹന്യാൽ ശൂലഗുല്മമഹോദരാൻ * പുനർന്നവം=തവിഴാമവേര് അരത്തുലാം. സ്യോനാകഭുജംഗമം=പുടയാവ് (എലിത്തടി) ഒരുതുലാം. ദശമൂലം അമ്പതുപലം. ലശുനം=ഉള്ളി അമ്പതുപലം ഇവ കഷായത്തിൽ നെയ്കാച്ചുക. നെയ് മാത്രമായിട്ടോ അല്ലെങ്കിൽ ആവണക്കെണ്ണകൂടി ചേർത്തിട്ടോ കാച്ചാം. കല്ക്കത്തിന്ന് — കൃഷ്ണാ=തിപ്പലി. തന്മൂലം=കാട്ടുതിപ്പലിവേര്. സൈന്ധവം=ഇന്തുപ്പ്. യഷ്ടീമധുകം=ഇരട്ടിമധുരം. മൃദ്വീക=മുന്തിരിങ്ങാപ്പഴം. യവാനീ=ജീരകം. വിശ്വഭേഷജം=ചുക്ക് ഇവ അരച്ചു ചേർക്കുക. അല്ലെങ്കിൽ ഹിംഗ്വാദി (ഹിംഗുവചാവിജയേത്യാദി) കല്ക്കം ചേർക്കുക. ശൂലം, ഗുല്മം, മഹോദരം എന്നിവ ശമിക്കും.

ഷട്പലഞ്ച പിബേൽ സർപ്പിര്യദുക്തം രാജയക്ഷ്മണി * ക്ഷയത്തിങ്കൽ പറയപ്പെട്ടതായ ഷട്പലഘൃതവും സേവിക്കുക.

ദശമൂലവിശ്വദാരു ക്വഥിതം വാരി നിവാരയേത്തു ഗുല്മം*

ദശമൂലം. വിശ്വം=ചുക്ക്. ദാരു=ദേവതാരം. ഇവ കഷായം ഗുന്മത്തെ ശമിപ്പിക്കും.

ചിത്രക ഗ്രന്ഥികൈരണ്ഡ ശുണ്ഠീക്വാഥശ്ച തൽഗുണഃ * ചിത്രകം=കൊടുവേലിക്കിഴങ്ങ്. ഗ്രന്ഥികം=കാട്ടുതിപ്പലിവേര്. ഏരണ്ഡം=അവണക്കിൻവേര്. ശുണ്ഠീ=ചുക്ക്. ഇവ കഷായവും മേൽപ്രകാരംതന്നെ.

വിഴാൽചിത്രയോർമ്മൂലവും ചുക്കുമെല്ലാം പലാശത്വചം പാരിഭദ്രസ്യ തോലും തകർത്തിട്ടു സേർത്തുപ്പുകായം കുടിച്ചാലടങ്ങാത്തഗുന്മങ്ങളുണ്ടോ പൃഥിവ്യാം?* പലാശത്വക്=പ്ലാശിൻതൊലി. പാരിഭദ്രം=മുരിക്കിൻതൊലി. ശേഷം സ്പഷ്ടം. ഇതിലെ മരുന്നുകൾ പൊടിച്ച് സേവിക്കുക.

വർഷാഭൂ വില്വഖല്വോരുബൂ സഹചരശുണ്ഠ്യഗ്നിമന്ഥൈഃ കഷായഃ പാതവ്യഃ സപ്തസാരോഗുളകണപടുഹിംഗ്വാജ്യയുക്തോ യഥാർഹം വിൾബന്ധം വഹ്നിമാന്ദ്യം രുജമതിമഹതീം യോനിഹൃൽ കുക്ഷിപൃഷ്ഠ ശ്രോണീദേശേഷു സദ്യഃ ശമയതി ജാരാഷ്ഠീല ഗുന്മപ്ലീഹാശ്ച * വർഷാഭൂ=തവിഴാമവേർ. വില്വം=കൂവളത്തിൻവേർ. ഖല്വം=പഴയ മുതിര. ഊരുബൂ=അവണക്കിൻവേർ. സഹചരം=കരിങ്കുറുഞ്ഞിവേർ. ശുണ്ഠീ=ചുക്ക്. അഗ്നിമന്ഥം=മുഞ്ഞവേർ. ഇവകൊണ്ടുള്ള കഷായത്തിന്നു സപ്തസാരമെന്നു പേർ. ഗുളം=ശർക്കര. കണം=തിപ്പലി. പടു=ഇന്തുപ്പ്. ഹിംഗു=കായം. ആജ്യം=നെയ്യ്. ഇവ ഉചിതംപോലെ മേമ്പൊടിചേർക്കുക. മലബന്ധം, അഗ്നിമാന്ദ്യം, യോന്യാദിപ്രദേശങ്ങളിലെ വേദന, ഉദരം, അഷ്ഠീല, ഗുന്മം, പ്ലീഹരോഗം എന്നിവ ശമിക്കും.

കണാശതാഹ്വാ ദ്വികരഞ്ജദാരു ഭാർങ്ഗീകുലത്ഥൈസ്സതിലൈർവ്വിപക്വം തഥാ രസോനേന ച സിദ്ധമംഭഃ സഹിംഗുകല്ക്കം ഹിതമസ്രഗുന്മേ * കണാ=തിപ്പലി. ശതാഹ്വാ=ശതകുപ്പ. ദ്വികരഞ്ജം—ഉങ്ങിൻതൊലിയും ആവൽതൊലിയും. ദാരു=ദേവതാരം. ഭാർങ്ഗീ=ചെറുതേക്കിൻവേർ. കുലത്ഥം=മുതിര. തിലം=എള്ള്. രസോനം=ഉള്ളി. ഈ കഷായം കായം മേമ്പൊടിചേർത്തു സേവിക്കുക. രക്തഗുന്മം ശമിക്കും.

വീഴാൽവേർ കടലാടി ഭൂസുരമരം ചുക്കുള്ളികൊററം ക്കുവളം മുഞ്ഞാ മുവ്വിലയാവണക്കു പുടയാ വെള്ളം തഥാ മോരടം ഒപ്പം കൊണ്ടുനെറുത്തു വെന്തെതിരവേ കായം കണാസൈന്ധവം ക്ഷാരം മേപ്പൊടിയിട്ടു പീതമുപദേശംപോലിദം ശൂലിനാം * ഭൂസുരമരം=പ്ലാശിൻതൊലി. മോരടം=പെരുംകുരുമ്പ. ശേഷം സ്പഷ്ടം. ഈ കഷായം ശൂലരോഗത്തിങ്കൽ ഉത്തമം. ഗുന്മവും ശമിക്കും.

തൽകഷായേ ദ്വിഗുണക്ഷീരം ഘൃതം സിദ്ധഞ്ച ഗുന്മനൽ* ഈ കഷായത്തിൽ (വീഴാൽവേരാദിയിൽ) നൈ കാച്ചി സേവിക്കുന്നതും ഗുന്മഹരമാകുന്നു. നെയ്യിലിരട്ടി പാലും ചേർക്കണം.

പ്രയോജയേദഷ്ടചൂർണ്ണം യഥോക്തം ഗ്രഹണീഗദേ* ഗ്രഹണീചികിത്സയിൽ പറയപ്പെട്ടതായ 'അഷ്ടചൂർണ്ണ'ത്തെ പ്രയോഗിക്കണം.

ഹിംഗ്വവചാവിജയാപശുഗന്ധാ ഡാഡിമദീപ്യകധാന്യകപാഠാഃ പുഷ്കരമൂലശഠീഹപുഷാഗ്നി ക്ഷാരയുഗദ്വിപടുത്രികടൂനി സാജാജിചവ്യം സഹ തിന്ത്രിണീകം സവേതസാമ്ലം വിനിഹന്തി ചൂർണ്ണം ഹൃൽപാർശ്വവസ്തിത്രികപൃഷ്ഠയോനി ശൂലാനി വായ്വാമകഫോത്ഭവാനി കൃച്ഛ്രാൻ ഗുന്മാൻ വാതവിൺമൂത്രസംഗം കണ്ഠേബന്ധം ഹൃൽഗ്രഹം പാണ്ഡുരോഗം അന്നാശ്രദ്ധാ പ്ലീഹദുർന്നാമഹിദ്ധ്മാ വദ്ധ്മാദ്ധ്മാനശ്വാസകാസാഗ്നിസാദാൻ * ഹിംഗു=കായം. വചാ=വയമ്പ്. വിജയാ=കടുക്ക. പശുഗന്ധാ=ആട്ടുനാറിവേളവേർ. ഡാഡിമം=താളിമാതളക്കായ. ദീപ്യകം=അയമോതകം. ധാന്യകം=കൊത്തമ്പാലയരി. പാഠാ=പാടക്കിഴങ്ങ്. പുഷ്കരമൂലം=പുഷ്കരമൂലവേർ. ശഠീ=കച്ചൂരിക്കിഴങ്ങ്. ഹപുഷാ=അടയ്ക്കാമണിയൻവേർ. അഗ്നി=കൊടുവേലിക്കിഴങ്ങ്. ക്ഷാരയുഗം=ചവൽക്കാരവും തുവർച്ചിലക്കാരവും. ദ്വിപടു=ഇന്തുപ്പും വിളയുപ്പും. ത്രികടു=ചുക്ക് മുളക് തിപ്പലി. അജാജി=ജീരകം. ചവ്യം=കാട്ടുമുളകിൻവേർ. തിന്ത്രിണി=പുളിവേരിന്മേൽ തൊലി. വേതസാമ്ലം=ഞെരിഞ്ഞാമ്പുളിക്കിഴങ്ങ്. ഇവയിൽ പച്ചമരുന്നുകറം അരച്ചുണക്കണം. കായവും ഉപ്പുകളും വറുത്തുപൊടിക്ക

ണം. ഈ പൊടി കൃച്ഛ്രസാദ്ധ്യങ്ങളായ ഗുന്മങ്ങളിൽ ഉത്തമം. ഹൃദയശൂലാദികളെ ശമിപ്പിക്കും.

അഭ്രകഗന്ധകടംകണതുത്ഥൈ സ്ത്ര്യൂഷണകാന്തയുതൈഃ കൃതചൂർണ്ണം പാചനരോചനദീപനമേതൽ ഗുന്മവികാരമപോഹതി സദ്യഃ * അഭ്രകം. ഗന്ധകം. ടങ്കണം=പൊങ്കാരം. തുത്ഥം=തുത്ത്. ത്ര്യൂഷണം=ചുക്ക് മുളക് തിപ്പലി. കാന്തം=അയസ്കാന്തം. ഈ പൊടി ദഹനത്തിനും രുചിക്കും നന്ന്. ഗുന്മം ശമിക്കും.

ചുക്കും തിപ്പലിയും പുരാണമുളകും കായം കരിഞ്ചീരകം സിദ്ധാർത്ഥം കൊട്ടവേലി കാട്ടുമുളകും ദീപ്യം തഥാ ജീരകം കാട്ടുതിപ്പലിയും സുചൂർണ്ണിതമിദം നേൎത്തുപ്പനീററിൽ പചേൽ ചിററുള്ളീ പതിനാറുകൊടംവിത്തു പലം സേന്ത്രുപ്പു വിലപം തഥാ ചുക്കിന്നീർ പുളി കാടി മോരിവസമം മുന്നാഴിയും നാഴിയും മുന്നാം ചൊന്നവയും കലക്കിയതിനൊപ്പാത്രേ പുനഃ പാചയേൽ ദർവ്വ്യാലേപനതാം ഗതേ പുലരിയേ കർഷപ്രമാണം ലിഹേൽ ഗുന്മാനഷ്ടവിധാൻ നിഹന്തിസകലാൻ ശൂലാന്ത്രവായ്വാമയാൻ * ചുക്ക്, തിപ്പലി, പഴയമുളക്, കായം, കരിഞ്ചീരകം, കടുക്, കൊട്ടവേലിക്കിഴങ്ങ്, കാട്ടുമുളകിൻവേര്, അയമോതകം, ജീരകം, കാട്ടുതിപ്പലിവേര് ഇവ (മുമ്മൂന്നുകഴഞ്ച്) പൊടിച്ചു വെയ്ക്കുക. ഇന്തുപ്പ് ഒരുപലം (വിലപം=ഒരുപലം) വെള്ളത്തിൽ വററിച്ചു വെയ്ക്കുക. പിണമ്പുളി (നാലുപലം) നാലിടങ്ങഴി വെള്ളത്തിൽ വെച്ചതിൻെറ നീര്, കഞ്ഞിക്കുഴലിയുടെ നീര്, മോര്, കാടി ഇവ നാനാഴിവീതം കൂട്ടിയതിൽ പതിനാറുപലം വെള്ളുള്ളി വേവിക്കുക. ആ ഉള്ളി ഒടച്ചുചേർത്ത് ആയതിൽ മുമ്പറഞ്ഞ പൊടിയും ഇന്തുപ്പുംകൂട്ടി പാകംചെയ്യുക. ലേഹപാകമായാൽ വാങ്ങി ഭദ്രമായി സൂക്ഷിക്കുക. ഇതിൽനിന്നു മുമ്മൂന്നുകഴഞ്ചു രാവിലെ സേവിക്കുക. എട്ടുവിധത്തിലുള്ള ഗുന്മങ്ങളും ശൂലം, ആന്ത്രവായു എന്നീ രോഗങ്ങളും ശമിക്കും.

ഇന്ദുകാന്തഞ്ച സേവേത തഥൈവ സുകുമാരകം * ഇന്ദുകാന്തം, സുകുമാരം എന്നീ ഘൃതങ്ങളും സേവിക്കാം.

ഹിംഗുത്രിഗുണം സൈന്ധവമസ്മാത്ത്രിഗുണഞ്ച തൈല

മൈരണ്ഡം തത്ത്രിഗുണം ലശുനരസം ഗുന്മോദരവർദ്ധ്മശൂല്ഘ്നം * ഹിംഗു=കായം. സൈന്ധവം=ഇന്തുപ്പ്. ഏരണ്ഡതൈലം=ആവണക്കെണ്ണ. ലശുനരസം=വെളുള്ളിനീര്. കായത്തിൽ മൂന്നിരട്ടി ഇന്തുപ്പും, അതിൻെറ മൂന്നിരട്ടി ആവണക്കെണ്ണയും, അതിൻെറ മൂന്നിരട്ടി ഉള്ളിനീരും. ഈ യോഗം ഗുന്മം, ഉദരം, വയർവീപ്പ്, വയററിൽ വേദന എന്നിവയിൽ ഉത്തമം.

സ്നിഗ്ദ്ധോഷ്ണേനോദിതേ ഗുന്മേ പൈത്തികേ സ്രംസനം ഹിതം കല്പോക്തം രക്തപിത്തോക്തം ഗുന്മേ രൂക്ഷോഷ്ണജേ പുനഃ ശമനം യോജയേത്സർപ്പിസ്തിക്തകഞ്ച തഥാ ഹിതം * ഇനി പിത്തഗുന്മചികിത്സ പറയുന്നു—പിത്തഗുന്മം രണ്ടുതരത്തിൽ ഉണ്ടാവാം. അതിൽ സ്നിഗ്ദ്ധോഷ്ണങ്ങളെക്കൊണ്ടുണ്ടായതിന്നു കല്പത്തിങ്കലും രക്തപിത്തത്തിങ്കലും പറഞ്ഞിട്ടുള്ളതായ വിരേചനൌഷധങ്ങളാണ് ചെയ്യേണ്ടത്. രൂക്ഷോഷ്ണങ്ങളെക്കൊണ്ടുണ്ടായതിന്നാകട്ടേ ശമനൌഷധങ്ങൾ പ്രയോഗിക്കണം. തിക്തകഘൃതവും ശീലിക്കാം.

തൃണാഖ്യപഞ്ചകക്വാഥേ ജീവനീയഗണൈഃ ശൃതം * തൃണപഞ്ചമൂലം കഷായവും ജീവനീയഗണം കല്ക്കവുമായി നെയ് കാച്ചി സേവിക്കാം.

ശൃതം തേനൈവ വാ ക്ഷീരം ന്യഗ്രോധാദിഗണേന വാ * അതുകൊണ്ടു (ജീവനീയഗണംകൊണ്ടു) തന്നെയോ, ന്യഗ്രോധാദിഗണംഗണംകൊണ്ടോ കുറുക്കിയ പാൽ സേവിക്കാം.

പിത്തജ്വരഹരാഃ ക്വാഥാഃ സംസ്കൃതാഃ പിത്തഗുന്മിനാം* പിത്തഗുന്മമുള്ളവക്കു പിത്തജ്വരത്തെ ശമിപ്പിക്കുന്ന കഷായങ്ങൾ നല്ലതാകുന്നു.

തൃണാഖ്യപഞ്ചകവരാ സാധിതം ഗുന്മജിജ്ജലം * തൃണാഖ്യപഞ്ചകം=തൃണപഞ്ചമൂലം. വരാ=ത്രിഫല. ഇവ കഷായം ഗുന്മഹരമാകുന്നു.

ദ്രാക്ഷാം പയസ്യാം മധുകം ചന്ദനം പത്മകം മധു പിബേത്തണ്ഡുലതോയേന പിത്തഗുന്മപ്രശാന്തയേ * ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം. പയസ്യാ=അടപതിയൻകിഴങ്ങ്. മധുകം=എരട്ടിമ

ധുരം. ചന്ദനം. പത്മകം=പതിമുകം. മധു=തേൻ. ഇവ അരിക്കാടിയിൽ സേവിക്കുക. പിത്തഗുന്മം ശമിക്കും.

പഞ്ചകോലാഭയാശിഗ്രു കരഞ്ജദ്വയവല്കലം കഫിതം കഫഗുന്മാർശോ ഗ്രഹണ്യാമയമർദ്ദനം * അനന്തരം കഫഗ്രഹണിയുടെ ചികിത്സ—പഞ്ചകോലം. അഭയാ=കടുക്ക. ശിഗ്രു=മുരിങ്ങവേരിന്മേൽ തൊലി. കരഞ്ജദ്വയവൽക്കലം=ഉങ്ങിൻതൊലിയും ആവൽതൊലിയും. ഇവ കഷായം കഫഗുന്മത്തിങ്കൽ ഹിതം. അശ്ശസ്സ്, ഗ്രഹണി ഇവയേയും തീക്കും.

തുലാം വൃശ്ചീവമൂലസ്യ വഹ്നേർഗ്ഗോക്ഷുരകാത്തഥാ പൂതീവല്ക്കാൽ പഞ്ചപലം ചതുഷ്പ്രസ്ഥം കുലത്ഥതഃ വിപാച്യതോയേ തൽകാഥേ ദ്വിപ്രസ്ഥം വിപചേൽ ഘൃതാൽ സൌവച്ചല യവക്ഷാര പഞ്ചകോലക കല്ക്കിതം സക്ഷീരമേതച്ഛമയേൽ ഗുന്മം വാതകഫോത്ഭവം * വൃശ്ചീവമൂലം=തഴിഴാമവേര്. (ഒരു തുലാം) വഹ്നി=കൊട്ടവേലിക്കിഴങ്ങ്. ഗോക്ഷുരകം=ഞെരിഞ്ഞില്. പൂതീവല്ക്കം=ആവൽതൊലി (ഇവ അയ്യഞ്ചുപലം). കുലത്ഥം=മുതിര നാലിടങ്ങഴി. കഷായംവെച്ച് രണ്ടിടങ്ങഴി നെയ്യും അത്ര തന്നെ പാലുംചേർത്തു കാച്ചുക. കല്ക്കത്തിന്ന്—സൌവച്ചലം=തുവച്ചിലക്കാരം. യവക്ഷാരം=ചവല്ക്കാരം. പഞ്ചകോലം. ഇവ അരച്ചു ചേക്കുക. ഈ നെയ്യ് വാതകഫഗുന്മങ്ങളെ ശമിപ്പിക്കും.

ഭസ്മപേയാഞ്ച ശോഫോക്താം കഫഗുന്മേ പ്രയോജയേൽ തഥൈവ സുകുമാരാഖ്യം ഘൃതാന്യൌദരികാണി ച * ശോഫചികിത്സയിൽ പറയുന്ന ഭസ്മപേയ(=ഭസ്മക്കഞ്ഞി)യും കഫഗുന്മത്തിങ്കൽ പ്രയോഗിക്കാം. അപ്രകാരംതന്നെ സുകുമാരഘൃതവും, ഉദരത്തിങ്കൽ പറയുന്ന നെയ്യുകളും സേവിക്കാം.

പിപ്പല്യാമലകദ്രാക്ഷാ ശ്യാമാദ്യൈഃ പാലികൈഃ പൃഥക് ഏരണ്ഡതൈലഹവിഷോഃ പ്രസ്ഥൌ പയസി ഷഡ്ഗുണേ സിദ്ധോയം മിശ്രകഃ സ്നേഹോ ഗുന്മിനാം സ്രംസനഃ പരം * പിപ്പലി=തിപ്പലി. ആമലകം=നെല്ലിക്ക. ദ്രാക്ഷാ=മുന്തിരിങ്ങ. ശ്യാമാദ്യം=ശ്യാമാദിഗണം. ഇവ ഓരോന്നും ഓരോപലം. ഏരണ്ഡതൈലം=അവണക്കെണ്ണ. ഹവിസ്സ്=നെയ്യ്. ഇവ ഈരണ്ട് ഇ

ടങ്ങഴി. അവയിൽ ആറിരട്ടി പാല്. വഴിപോലെ കാച്ചി അരി
ക്കുക. ഈ മിശ്രകസ്നേഹം ഗുന്മരോഗികൾക്ക് സ്രംസനമാകുന്നു.
സ്രംസനം=വിരേചനം.

ഗർഭകാലേഽപ്യതിക്രാന്തേ രക്തഗുന്മേ ഭിഷഗ്വരഃ സ്നിഗ്ദ്ധസ്വിന്നശരീരായൈ ദദ്യാൽസ്നേഹവിരേചനം * അനന്തരം രക്തഗുന്മചികിത്സ പറയുന്നു — രക്തഗുന്മേ=രക്തഗുന്മത്തിങ്കൽ. ഗർഭകാലേ അതിക്രാന്തേ=ഗർഭത്തിനുള്ള കാലംകഴിഞ്ഞാൽ. സ്നിഗ്ദ്ധസ്വിന്നശരീരായൈ=ശരീരത്തിന്നു സ്നിഗ്ദ്ധതയും സ്വേദവും വരുത്തിയതിന്നുശേഷം രോഗിണിക്ക്. സ്നേഹവിരേചനം ദദ്യാൽ=സ്നേഹംകൊണ്ടുള്ള വിരേചനത്തെ ചെയ്കണം.

പീതോ ധാത്രീരസോ യുക്ത്യാ കിംശുകക്ഷാരസംയുതഃ രക്തഗുന്മഹരോ യോഗഃ പുഷ്പേ നഷ്ടേ ച ശസ്യതേ * ധാത്രീരസ(=നെല്ലിക്കനീർ)ത്തിൽ കിംശുക(=കരിമുരിക്കിൻതൊലി)ത്തിന്റെ ക്ഷാരം ചേർത്തു യുക്തിക്കനുസരിച്ചു സേവിക്കുക. ഈ യോഗം രക്തഗുന്മഹരമാകുന്നു. പുഷ്പേ നഷ്ടേ ച=തീണ്ടാരി ഇല്ലാതെയായാലും. ശസ്യതേ=ഇതു നല്ലതാകുന്നു.

തിലക്വാഥോ ഘൃതഗുഡവ്യോഷഭാർങ്ഗീരജോന്വിതഃ പാനം രക്തഭവേ ഗുന്മേ നഷ്ടേ പുഷ്പേ ച യോഷിതാം * തിലക്വാഥം=എള്ളുകഷായം. ഇതിൽ നെയ്യ്, ശർക്കര, ചുക്ക് മുളക് തിപ്പലി ചെറുതേക്കിൻവേര് ഇവയുടെ പൊടി എന്നിവ ചേർത്തു സേവിക്കുക. രക്തഗുന്മത്തിങ്കലും തീണ്ടാരിയില്ലായ്മയിലും ഹിതമാകുന്നു.

തുലാർദ്ധം ചിത്രകാൽ പക്ത്വാ ദ്രോണേ പാദശേഷിതേ തസ്മിൻ പലാശക്ഷാരാംബു സമപ്രസ്ഥം ഘൃതാൽ പചേൽ പാലികൈഃ സൈന്ധവ വ്യോഷ ഹിംഗുഭിസ്തൽ പ്രസാധിതം പീതം സർവ്വാൻ ജയേൽഗുന്മാൻ രക്തഗുന്മം വിശേഷതഃ * ചിത്രകം=കൊടുവേലിക്കിഴങ്ങ് അരത്തുലാം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കുക. അതിൽ. പലാശക്ഷാരാംബു=പ്ലാശിൻതോൽ ചുട്ടു ക്ഷാരമാക്കിയതു കലക്കിയ വെള്ളം ഒരിടങ്ങഴിയും, ഒരിടങ്ങഴി നെയ്യുംചേർക്കുക. കല്ക്കത്തി

ന്ന്—സൈന്ധവം=ഇന്തുപ്പ്. വ്യോഷം=ചുക്ക് മുളക് തിപ്പലി. ഹിംഗു=കായം. ഇവ ഓരോപലം അരച്ചു ചേക്കുക. ഈ നെയ്യ് എല്ലാ ഗുന്മങ്ങളേയും, വിശേഷിച്ച് രക്തഗുന്മത്തേയും ശമിപ്പിക്കും.

യമകാഭ്യക്തദേഹായാഃ പ്രവൃത്തഃ സമവേക്ഷണം * വയററിൽനിന്നു പോകണമെന്നു തോന്നുമ്പോൾ പോകാതെകണ്ടിരിക്കരുത്. അങ്ങിനെ ചെയ്യുന്നതു ദേഹത്തിൽ യമകസ്നേഹം കൊണ്ട് അഭ്യംഗം ചെയ്തിട്ടുവേണം.

അതിപ്രവൃത്തരക്തായാ രക്തപിത്തഹരാഃ ക്രിയാഃ കാര്യാ വാതരുഗാത്തായാ വാതരക്തഹരാഃ ക്രിയാഃ ആനാഹാദാവുദാവത്ത ചലാമല്ലേപ്യാ യഥായഥം * അതിപ്രവൃത്തരക്തായാഃ=അതിയായി രക്തംപോകുന്നവൾക്ക്. രക്തപിത്തഹരാഃ ക്രിയാഃ കാര്യാഃ=രക്തപിത്തത്തിനുള്ള ചികിത്സകൾ ചെയ്യണം. വാതരുഗാത്തായഃ=വാതരോഗോപദ്രവമുള്ളവൾക്ക്. വാതരക്തഹരാഃ=വാതത്തിനുള്ളവ ചെയ്യണം. ആനാഹാദൌ=ആനാഹം (മേൽവയറുവീക്കൽ) മുതലായതുണ്ടെങ്കിൽ. ഉദാവത്തചലാമല്ലേപ്യഃ=ഉദാവത്തം, വാതം, ആമം എന്നിവയ്ക്കുള്ള ചികിത്സ ചെയ്യണം.

ഇതി ഗുന്മചികിത്സാ.

## ശൂലചികിത്സാ.

പൃഥഗ്ദോഷൈഃ സന്നിപാതാദാമാൽ ഗുന്മാത്സശക്കരാൽ ശൂലം സപ്തവിധം പ്രാഹുസ്തത്ര ക്രുദ്ധഃ പ്രഭഞ്ജനഃ ശ്രമാതിസൌഹിത്യായാസൈമ്മൈഥുനാദതിവിൾഗ്രഹാൽ കുര്യാൽ കട്യുരുപൃഷ്ഠേഷു ശൂലം വസ്തൌ ച ദാരുണം * പൃഥഗ്ദോഷൈഃ=ദോഷങ്ങളെക്കൊണ്ടു വെവ്വേറെ. സന്നിപാതാൽ=സന്നിപാതംകൊണ്ട്. ആമാൽ=ആമംകൊണ്ട്. ഗുന്മാൽ=ഗുന്മംകൊണ്ട്. ശക്കര (=അശ്മരി)കൊണ്ട്. ഇങ്ങിനെ ശൂലം ഏഴുവിധമെന്ന് പറയുന്നു. തത്ര=അവയിങ്കൽ ശ്രമാതിസൌഹിത്യായാസൈഃ=തളച്ച്, അതിതൃപ്തി, അത്യായാസം എന്നിവകൊണ്ടും, മൈഥുനാൽ=

അതിയായ സ്ത്രീസേവകൊണ്ടും, അതിവിൺഗ്രഹാൽ=അധികമായ മലബന്ധംകൊണ്ടും. ക്രുദ്ധഃ പ്രഭഞ്ജനഃ=കോപിച്ചവശായ വായു. കട്യൂരുപൃഷ്ഠേഷു=അരക്കെട്ടിലും തുടകളിലും പുറത്തും· വസ്തൌ ച=വസ്തിപ്രദേശത്തും. ദാരുണം ശൂലം കുര്യാൽ=കഠിനമായ വേദനയുണ്ടാക്കും. ഇങ്ങിനെ വാതശൂലം പറയപ്പെട്ടു.

തിക്ഷ്ണാമ്ലകടുകൈഃ പിത്തം വൃദ്ധം സ്വേദജ്വരാന്വിതം ശൂലം സദാഹമൂർച്ഛഞ്ച വിദഗ്ദ്ധശമനപ്രദം * പിത്തശൂലത്തെ പറയുന്നു.—തിക്ഷ്ണാമ്ലകടുകൈഃ=തിക്ഷ്ണങ്ങളായും അമ്ലരസങ്ങളായും കടുരസങ്ങളായും ഇരിക്കുന്ന ഭോജ്യാദികളെക്കൊണ്ട്. പിത്തം വൃദ്ധം=പിത്തം വർദ്ധിച്ചവശായിട്ടു. ശൂലം കുര്യാൽ=ശൂലത്തെ ചെയ്യും. ആയത് സ്വേദജ്വരാന്വിതം=വിയർപ്പോടും പനിയോടുംകൂടിയിരിക്കും. സദാഹമൂർച്ഛം=ചുട്ടുനീറലും മോഹാലസ്യവും ഉള്ളതായിരിക്കും. വിദഗ്ദ്ധശമനപ്രദം=ആഹാരം ദഹിച്ചാൽ ഉപദ്രവത്തിന്നു ശാന്തിയെ കൊടുക്കുന്നതുമായിരിക്കും.

ഗ്രാമ്യാനൂപജമാംസാനാം തഥാ കീലാടപിത്തയോഃ സേവനാൽ കുപിതഃ ശ്ലേഷ്മാ ശൂലം ജാഡ്യാരതിപ്രദം * ശ്ലേഷ്മാ=കഫം. ഗ്രാമ്യാനൂപജമാംസാനാം=ഗ്രാമഭവങ്ങളായും അനൂപദേശജങ്ങളായുമിരിക്കുന്ന മാംസങ്ങളുടേയും, തഥാ കീലാടപിത്തയോഃ= ആ പ്രകാരം കീലാടം(രക്തം പാടകെട്ടിയത് ) പിത്തം (പിത്തജലം) എന്നിവയുടേയും, സേവനാൽ=സേവകൊണ്ട്, കുപിതഃ=കോപിച്ചവശായിട്ട്, ജാഡ്യാരതിപ്രദം=മന്ദത, അരതി എന്നിവയുണ്ടാക്കുന്ന, ശൂലം കുര്യാൽ=ശൂലത്തെ ജനിപ്പിക്കും.

സർവ്വജേ സർവ്വലിംഗം സ്യാദസാദ്ധ്യം പ്രവദന്തി തൽ * സർവ്വജേ=സന്നിപാതംകൊണ്ടുള്ള ശൂലത്തിങ്കൽ, സർവ്വലിംഗം സ്യാൽ=മുമ്പറഞ്ഞ എല്ലാ ലക്ഷണങ്ങളുമുണ്ടാകും. തൽ അസാദ്ധ്യം പ്രവദന്തി=അതിനെ അസാദ്ധ്യമെന്നു പറയുന്നു.

വേഗസന്ധാരണാസാത്മ്യ വിഷമാശനശീലിനാം പ്രവൃദ്ധമാമം കുരുതേ ശൂലം ഹൃൽപാർശ്വവസ്തിഷു * ആമശൂലത്തെ വിവരിക്കുന്നു.—വേഗസന്ധാരണം, അസാത്മ്യവും വിഷമവുമായ ഭക്ഷണം എന്നിവ ശീലിക്കുന്നവൎക്ക് ആമം വർദ്ധിച്ചിട്ട് ഹൃദയ

ത്തിങ്കലും വാരിഭാഗങ്ങളിലും വസ്തിയിങ്കലും ശൂലത്തെ ജനിപ്പിക്കുന്നു.

പാർശ്വയോർന്നാഭിമൂലേ ച കട്യാം പൃഷ്ഠേ ഗുദേ തഥാ പ്രവൃദ്ധാ ശർക്കരാ ശൂലം കുര്യാൽ കൃച്ഛ്രഞ്ച ദാരുണം * ശർക്കരാ=അശ്മരി. പ്രവൃദ്ധാ=ഏററവും വർദ്ധിച്ചിട്ട്. പാർശ്വയോഃ നാഭിമൂലേ ച=വാരിപ്പുറങ്ങളിലും പൊക്കിളിന്റെ കടയ്ക്കലും, കട്യാം=അരക്കെട്ടിലും. പൃഷ്ഠേ=പുറത്തും. ഗുദേ=ഗുദത്തിങ്കലും. കൃച്ഛ്രം ദാരുണഞ്ച ശൂലം കുര്യാൽ=ദുസ്സാദ്ധ്യവും കഠിനവുമായ ശൂലത്തെ ഉണ്ടാക്കുന്നു.

അതിവൃദ്ധേ വാതഗുന്മേ ശൂലം തീവ്രം പ്രജായതേ തേന വിണ്മൂത്രസംഗശ്ച ഛർദ്ദ്യുൽഗാരൌ ച ജായതേ സസ്വേദമൂർച്ഛാ തൃഷ്ണാ ച ഗുന്മശൂലസ്യ ഈരിതഃ * ഗുന്മശൂലത്തെ വിവരിക്കുന്നു—. വാതഗുന്മേ അതിവൃദ്ധേ=വാതഗുന്മം അതിയായി വർദ്ധിച്ചാൽ. ശൂലം തീവ്രം പ്രജായതേ=ശൂലം (=വേദന) കഠിനമായിരിക്കും. തേന=അതുകൊണ്ട്. വിണ്മൂത്രസംഗഃ=മലമൂത്രങ്ങൾക്കു തടസ്ഥവും, ഛർദ്ദ്യുൽഗാരൌ ച=ഛർദ്ദി, തേട്ടൽ എന്നിവയും, സസ്വേദമൂർച്ഛാ തൃഷ്ണാ ച=വിയർപ്പ് മോഹാലസ്യം എന്നിവയോടുകൂടിയ വെള്ളംദാഹവും ഉണ്ടാകും. ഇതാണ് ഗുന്മശൂലം.

ഗുന്മകർമ്മാഖിലം ശൂലേ യുക്ത്യാ കുര്യാൽ ഭിഷഗ്വരഃ * വൈദ്യൻ ശൂലരോഗത്തിങ്കൽ യുക്തിനോക്കിട്ട് എല്ലാ ഗുന്മചികിത്സയേയും ചെയ്യണം.

ക്വാഥഃ പ്രസിദ്ധഃ കണാമൂലകൃഷ്ണാ രസോനശുണ്ഠീ ചിരിവില്വവില്വൈഃ സഹിംഗുകഃ ക്ഷാരപടുപ്രഗാഢഃ ശൂലാഷ്ഠീലാപ്ലീഹഗുന്മാദ്ധുനോതി * കണാമൂലം=കാട്ടുതിപ്പലിവേര്. കൃഷ്ണാ=തിപ്പലി. രസോനം=ഉള്ളി. ശുണ്ഠീ=ചുക്ക്. ചിരിവില്വം=ആവൽതൊലി. വില്വം=കൂവളത്തിൻവേര്. ഇവ കഷായം കായം മേമ്പൊടിചേർത്തു സേവിക്കുക. ശൂലാദികൾ ശമിക്കും.

വീഴാൽവേർ കടലാടീതി കഷായഞ്ച പ്രയോജയേൽ * ഗുന്മചികിത്സയിൽ പറഞ്ഞതായ 'വീഴാൽവേർ കടലാടി' എന്നാദിയായ കഷായം പ്രയോഗിക്കാം.

മുളയിലചുക്കുകുലത്ഥൈഃ കൊട്ടത്തേങ്ങാജമോജവൃശ്ചീവൈഃ കൊടിയൊരുശൂലവിനാശനമിന്തുപ്പം കായമിട്ടു പാക്യമിദം* കുലത്ഥം=മുതിര. അജമോജം=അയമോതകം. വൃശ്ചീവം=തവിഴാമവേർ. ശേഷം സ്പഷ്ടം.

സിംഹീവിശ്വാമൃതൈരണ്ഡ വർഷാഭൂ വംശപല്ലവൈഃ സകുലത്ഥൈഃ ശൃതം പീതം ക്ഷീരം ശൂലവിനാശനം * സിംഹീ=ചെറുവഴുതിനവേര്. വിശ്വം=ചുക്ക്. അമൃതാ=ചിററമൃത്. ഏരണ്ഡം=അവണക്കിൻവേര്. വർഷാഭൂ=തവിഴാമവേര്. വംശപല്ലവം=മുളംകൂമ്പ്. കുലത്ഥം=മുതിര. ഇവകൊണ്ടു പാൽകുറുക്കി സേവിക്കുക. ശൂലം ശമിക്കും.

ശൂർപ്പമൂല ബലാശുണ്ഠീ വിശ്വൈരണ്ഡശൃതം തഥാ * ശൂർപ്പമൂലം=വലിയ കടലാടിവേർ. ബലാ=കുറുന്തോട്ടിവേര്. വിശ്വം=ചുക്ക്. ഏരണ്ഡം=അവണക്കിൻവേര്. ഇവകൊണ്ടും മേൽപ്രകാരം പാൽകുറുക്കി സേവിക്കാം.

സ്ഥോട്യാളജംഗമഖളഃ സർവ്വശൂലവിനാശനഃ* സ്ഥോട്യാളജംഗമം=പുടയാവ്. ഇതുകൊണ്ടു മുക്കുടിയുണ്ടാക്കുക. എല്ലാ ശൂലങ്ങളും ശമിക്കും.

ഗൃഹധൂമഹിംഗുസിന്ധു ത്രികടുപരാഗഃ സുഖാംബുനാ പീതഃ മുനിതരുപത്രസ്വരസഃ പടുഹിംഗുയുതശ്ച ശൂലഹരഃ * ഗൃഹധൂമം=അട്ടക്കരി. ഹിംഗു=കായം. സിന്ധു=ഇന്തുപ്പ്. ത്രികടു=ചുക്ക് മുളക് തിപ്പലി. ഇവ പൊടിച്ച് ചൂടുവെള്ളത്തിൽ സേവിക്കുക. മുനിതരുപത്രസ്വരസം=ഓടയില ചതച്ചുപിഴിഞ്ഞ നീര്. ഇത് ഇന്തുപ്പും കായവും ചേർത്തു സേവിക്കുകയുമാം. ശൂലം ശമിക്കും.

ആടരൂഷകപത്രസ്യ രസം തൈലസമന്വിതം; രസം കിംശുകവല്ക്കസ്യ സൈന്ധവേന സമന്വിതം; പിഷ്ട്വാ വസുകമൂലഞ്ച പിബേദുഷ്ണേന വാരിണാ; ഏരണ്ഡപത്രസ്വരസം പിബേത്തൈലസമന്വിതം; ഉഷ്ണോദകേന പ്രപിബേദ്യവക്ഷാരഞ്ച ചൂർണ്ണിതം; വൈകുണ്ഠപത്രസ്വരസം തഥാ തൈലസമന്വിതം; ഏതേ യോഗാഃ പ്രയോക്തവ്യാഃ ശൂലവ്യാധൌ ഭിഷ

ഗപാരെഃ * ആടരൂഷകപത്രരസം = ആടലോടകത്തിലയുടെ നീര്. ഇത് എണ്ണചേൎത്തു സേവിക്കുക; കിംശുകവല്ക്കരസം=മുരിക്കിൻതോൽ കുത്തിപ്പിഴിഞ്ഞ ചാറ്. ഇത് ഇന്തുപ്പുചേൎത്തു സേവിക്കുക; വസുകമൂലം=താർതാവൽവേര്. ഇത് അരച്ച് ചൂട്ടവെള്ളത്തിൽ സേവിക്കുക; ഏരണ്ഡപത്രസ്വരസം=അവണക്കിലയുടെ നീര്. ഇത് എണ്ണചേൎത്തു സേവിക്കുക; യവക്ഷാരം=ചവൽക്കാരം. ഇത് പൊടിച്ചു ചൂട്ടവെള്ളത്തിൽ സേവിക്കുക; വൈകുണ്ഠപത്രസ്വരസം=തുമ്പക്കുടത്തിൻ ചാറ്. ഇത എണ്ണചേൎത്തു സേവിക്കുക;— ഈ യോഗങ്ങൾ ശൂലരോഗത്തിങ്കൽ ഉത്തമങ്ങളാകുന്നു.

നിൎഗ്ഗുണ്ഡ്യേരണ്ഡകോരണ്ഡഗോക്ഷുരദ്വിപുനൎന്നവം പഞ്ചകോലാഭയാശിഗ്രുകുലത്ഥം തൈഃ ശൃതം ജലം സക്ഷാരഹിംഗുലവണം സൎവ്വശൂലവിനാശനം * നിൎഗ്ഗുണ്ഡീ=കരിനൊച്ചിവേർ. ഏരണ്ഡം=അവണക്കിൻവേർ. കോരണ്ഡം=കരിങ്കുറുഞ്ഞിവേർ. ഗോക്ഷുരം=ഞെരിഞ്ഞിൽ. ദ്വിപുനൎന്നവം=തവിഴാമവേരുകൾ രണ്ടും. പഞ്ചകോലം. അഭയാ=കടുക്ക. ശിഗ്രു=മുരിങ്ങവേര്. കുലത്ഥം=മുതിര. ഇവ കഷായം ചവൽക്കാരവും കായവും ഇന്തുപ്പും മേപ്പൊടിചേൎത്തു സേവിക്കുക. എല്ലാ ശൂലങ്ങളും ശമിക്കും.

ദിവസകരദുഗ്ദ്ധ ദിഗ്ദ്ധൈൎദ്വിത്രൈസ്താംബൂലികാദളൈൎജ്ജഗ്ദ്ധൈഃ പ്രബലാപി ശൂലപീഡാ ഝടിതി പരാവൎത്തതേ ചകിതാ * ദിവസകരദുഗ്ദ്ധം=എരുക്കിൻപാൽ. എരുക്കിൻപാൽ പുരട്ടിയതായ രണ്ടുമൂന്നു വെററില തിന്നുക. എന്നാൽ ഏററവും പ്രബലമായ ശൂലംപോലും ഉടൻ ശമിക്കും.

ദീപ്യസിന്ധൂത്ഥയോശ്ചൂൎണ്ണമേരണ്ഡതൈലജാന്വിതം ആമശൂലവിനാശായ ലേഹയേദ്ദിനപൂൎവ്വതഃ * ദീപ്യം=അയമോദകം. സിന്ധൂത്ഥം-ഇന്തുപ്പ്. ഇവ പൊടിച്ച് അവണക്കെണ്ണയിൽ ചാലിച്ച് കാലത്ത് സേവിക്കുക. ആമശൂലം ശമിക്കും.

രസം പൎണ്ണപത്രസ്യ പിബേത്തൈലസമന്വിതം പാരാവതസ്യ ജംബീൎയ്യാഃ പൃഥക്പത്രരസം തഥ * പൎണ്ണപത്രരസം=പാവിട്ടയിലയുടെ നീര്. പാരാവതം=പൂടയാവൽ. ജം

ബീരി=ചെറുനാരകം. ഇവയുടെ ഇല പിഴിഞ്ഞനീര്. ഈ പത്രരസങ്ങളോരോന്നും എണ്ണചേൎത്തു സേവിക്കുക. ശൂലം ശമിക്കും.

സ്തനമൂലരുജാം സദ്യോ നിഹന്തി ദിവസത്രയാൽ ചെറുനാരങ്ങയാൽ പീതം കായമിന്തുപ്പു നിശ്ചയാൽ * ഈ യോഗം സ്തനമൂലത്തിങ്കലുള്ള വേദനകളെ നന്ന്.

പ്ലാശിലകത്തിപ്പിഴിയുംവാരികറുക്കിസ്സകായസിന്ധുരഥം ആശ്രുകടിക്കിലടങ്ങും പാരമെട്ടമനാശൂലരോഗവൃന്ദം * സ്പഷ്ടം.

വാതഗുന്മവിധിഃ കാൎയ്യോ വാതജേ പിത്തജേ പുനഃ പിത്തഗുന്മവിധിഃ കാൎയ്യഃ കഫജേ കഫഗൌന്മികഃ * വാതജേ=വാതശൂലത്തിങ്കൽ. വാതഗുന്മവിധിഃ കാൎയ്യഃ—വാതഗുന്മത്തിനുള്ള ചികിത്സ ചെയ്യണം. പിത്തജേ പുനഃ പിത്തഗുന്മവിധിഃ=പിത്തശൂലത്തിങ്കലാവട്ടെ പിത്തഗുന്മത്തിനുള്ള ചികിത്സ ചെയ്യണം. കഫജേ കഫഗൌന്മികഃ=കഫശൂലത്തിലാകട്ടെ കഫഗുന്മത്തിനുള്ള ചികിത്സയാണ് ചെയ്യേണ്ടത്.

സ്വേദോപവാസച്ഛൎദ്ദ്യാദി സാമശൂലേ പ്രയോജയേൽ ആമാതിസാരവിഹിതാം ചിതമത്ര വിശേഷതഃ * ആമശൂലത്തിങ്കൽ സ്വേദനം, ഉപവാസം, ഛൎദ്ദനം മുതലായവയെ പ്രയോഗിക്കണം. വിശേഷിച്ച് ആമാതിസാരത്തിങ്കൽ വിധിക്കപ്പെട്ട ചികിത്സകളും ചെയ്യണം.

ശൎക്കരോത്ഥേ ഹിതം ശൂലേ ശൎക്കരാശ്മരിഭിഷഗ്ജിതം നിൎഗ്ഗുണ്ഡീശിഗ്രുദഹനഗോക്ഷുരൈഃ ശൃതമംബു ച * ശൎക്കരോത്ഥേ ശൂലേ=ശൎക്കരകൊണ്ടുണ്ടായ ശൂലത്തിങ്കൽ. ശൎക്കരാശ്മരിഭിഷഗ്ജിതം=ശൎക്കരാശ്മരിയുടെ ചികിത്സ. ഹിതം=ഹിതമാകുന്നു. നിൎഗ്ഗുണ്ഡീ=കരുനെച്ചിവേര്. ശിഗ്രു=മുരിങ്ങവേരിന്മേൽ തൊലി. ദഹനം=കൊടുവേലിക്കിഴങ്ങ്. ഗോക്ഷുരം=ഞെരിഞ്ഞിൽ. ഇവകൊണ്ടുള്ള കഷായവും ഹിതമാകുന്നു.

ഗുന്മശൂലേ വിധിഃ കാൎയ്യഃ പ്രഭഞ്ജനനിബൎഹണഃ * ഗുന്മശൂലത്തിങ്കൽ പ്രഭഞ്ജന(=വാത)നെ ശമിപ്പിക്കുന്നതായ ചികിത്സ ചെയ്യണം.

പത്ഥ്യാലശുനനിർഗ്ഗുണ്ഡീപഞ്ചകോലൈഃ ശൃതം ജലം സസൈന്ധവം പിബേൽ പ്രാതൎഗ്ഗുന്മശൂലഹരം പരം * പത്ഥ്യാ=കടുക്ക. ലശുനം=വെള്ളുള്ളി. നിർഗ്ഗുണ്ഡീ=കരുനൊച്ചിവേർ. പഞ്ചകോലം. ഇവകൊണ്ടുള്ള കഷായം ഇന്തുപ്പ് മേമ്പൊടിചേൎത്തു രാവിലെ സേവിക്കുക. ഗുന്മശൂലം ശമിക്കും.

സൎവ്വശൂലേഷു ശുദ്ധിഞ്ച നിരൂഹമനുവാസനം യഥാദോഷഞ്ച യുഞ്ജീത പിണ്ഡസ്വേദോപനാഹനം * സൎവ്വശൂലേഷു=എല്ലാ ശൂലങ്ങളിലും. ശുദ്ധിം=ശോധനത്തേയും, നിരൂഹം=കഷായവസ്തിയേയും, അനുവാസനം=സ്നേഹവസ്തിയേയും, പിണ്ഡസ്വേദത്തേയും, ഉപനാഹത്തേയും, ദോഷാനുസാരേണ ചെയ്യണം.

ചിഞ്ചാശുഷ്കത്വചാം ഭസ്മ പലാശസ്വരസേന തു സംപേഷ്യ ഗുളികാം കാൎയ്യാം സഗുളൈഷാ ച ശൂലജിത് * ചിഞ്ചാശുഷ്കത്വക്=പുളിയുടെ ഉണങ്ങിയ തൊലി. ഇതു ചുട്ടു ഭസ്മമാക്കി പ്ലാശിൻതൊലി കുത്തിപ്പിഴിഞ്ഞ നീരിൽ അരച്ചു ഗുളികയുണ്ടാക്കുക. ഈ ഗുളിക ശൂലഹരമാകുന്നു.

കിട്ടം കൎഷം പാരതം നിഷ്കമാത്രം കാന്തം മുഷ്ടിം താപ്യചൂൎണ്ണം തദൎദ്ധം കൃഷ്ണാ തദ്വാച്ഛൎക്കരായാം സുപിഷ്ടാ ഗുഞ്ജാമാത്രം ഭക്ഷയേദന്നകാലേ * കിട്ടം=ഇരിമ്പിൻകിട്ടം(മൂന്നുകഴഞ്ച്) പാരതം=രസം (ഒര കഴഞ്ച്) കാന്തം=അയസ്കാന്തം (ഒരു പലം) താപ്യചൂൎണ്ണം=മാക്കീരക്കല്ലിന്റെ പൊടി (കാന്തത്തിന്റെ പകുതി) കൃഷ്ണാ=തിപ്പലി (മാക്കീരത്തോളം) ഇവ പൊടിച്ച് പഞ്ചസാരചേൎത്തു ഭക്ഷണസമയത്തു സേവിക്കുക. ഒരു കുന്നിക്കുരുവിനോളം സേവിച്ചാൽ മതി.

ഏകനിഷ്കഞ്ച സൂതം സ്യാൽ ദ്വിനിഷ്കം ഗന്ധകം തഥാ ആയസഞ്ച ത്രിനിഷ്കം സ്യാൽ കന്യാസ്വരസപേഷിതം ആതപേ ശോഷിതം സമ്യഗ് ഭസ്മ സഞ്ജായതേ ധ്രുവം സേവേത്തൽ ഗുളയുതം ശൂലവ്യാധിഹരം പരം * സൂതം=രസം (ഒരു പണത്തൂക്കം) ഗന്ധകം (രണ്ടുപണത്തൂക്കം) ആയസം=ഇരുമ്പു പൊടി (മൂന്നു പണത്തൂക്കം) ഇവ കറ്റുവാഴനീരിൽ അരച്ചു വെയിലത്തുവെച്ചുണക്കി ഭസ്മമാക്കി ശൎക്കരയും ചേൎത്തു സേവിക്കുക. സൎവ്വശൂലങ്ങളും ശമിക്കും.

